# ഹരിശ്ചന്ദ്രോപാഖ്യാനം.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ

തിരുമനസ്സുകൊണ്ടു

തൎജ്ജമ ചെയ്തതു്.





കൊല്ലം "വിദ്യാഭിവർദ്ധിനി" അച്ചുക്കൂടത്തിൽ

അച്ചടിച്ചതു്.

—:*:—

1103.



# മുഖവുര.

---

ഈ തൎജ്ജമയുടെ മൂലഗ്രന്ഥമായ ഹരിശ്ചന്ദ്രോപാഖ്യാനം സ്കാന്ദപുരാണത്തിന്റെ ഒരു ഭാഗമാണു്. അതിന്നു് കേരളത്തിൽ ധാരാളം പ്രചാരമുണ്ടെന്നു് തോന്നുന്നില്ല. ദേവീഭാഗവത പരിഭാഷകാരനും എന്റെ സ്നേഹിതനുമായ മിസ്റ്റർ ചെറുശ്ശേരി ചാത്തുമേനോന്റെ കൈയിൽ നിന്നാണു് എനിയ്ക്കീമൂലഗ്രന്ഥം ആദ്യം കിട്ടിയതു്. എന്നാൽ അയാൾ ഗ്രന്ഥം എനിയ്ക്കു് തന്നപ്പോൾ അതിനെ ഭാഷാന്തരപ്പെടുത്തുവാനുള്ള ചുമതലയും കൂടി എന്നെ ഏല്പിച്ചു. ഗ്രന്ഥത്തിന്റെ പുതുക്കവും ഞങ്ങൾ തമ്മിലുള്ള സ്നേഹത്തിന്റെ പഴക്കവും വിചാരിച്ചു് ഞാൻ ആ ഭാരത്തെ ഏററുവാങ്ങുകയും ചെയ്തു.

ഇതിലെ കഥാനായകനേപ്പററി അധികമൊന്നും ഞാൻ പറയേണ്ടതായി തോന്നുന്നില്ല. ഹരിശ്ചന്ദ്രനേപ്പോലെ സത്യം ധൈൎയ്യം ദയ പ്രജാരഞ്ജന ഔദാൎയ്യം മുതലായ ഗുണങ്ങൾ തികഞ്ഞ ഒരു നായകനെ നമ്മുടെ മററു പുരാണ കഥാപുരുഷന്മാരുടെ ഇടയിൽ കൂടി കണ്ടുകിട്ടുവാൻ പ്രയാസമാണു്. ഇങ്ങിനേയുള്ള നായക ഗുണങ്ങളും എന്നെ എന്റെ കൃത്യനിൎവ്വഹണത്തിൽ വളരെ സഹായിച്ചിട്ടുണ്ടു്.

കേരളീയരുടെ ഇടയിൽ കുറച്ചുകാലത്തിന്നിപ്പുറം ഉണ്ടായിക്കാണുന്ന പുരാണപ്രതിപത്തിയെ വൎദ്ധിപ്പിയ്ക്കുവാൻ ഈ പുസ്തകം വല്ലവിധത്തിലും സഹായിച്ചാൽ എന്റെ പ്രയത്നം നിഷ്ഫലമായില്ലെന്നു് ഞാൻ വിചാരിയ്ക്കുന്നതാണു്.

കുഞ്ഞിക്കുട്ടൻ.

# ഹരിശ്ചന്ദ്രോപാഖ്യാനം

## ഭാഷ.




## ൧-ാം അദ്ധ്യായം.

---

ഋഷികൾ പറഞ്ഞു.

വ്യാസന്റെശിഷ്യ! വൻപ്രാജ്ഞ! സൂത! പൌരാണികോത്തമ!
നീപറഞ്ഞുപുരാണങ്ങളൊക്കെക്കേട്ടു യഥാക്രമം
അപ്പുരാണങ്ങളിൽ സ്കാന്ദമെന്നതത്രേ മഹത്തരം
പെരുത്തുപാഖ്യാനമൊത്തു വിചിത്രകഥയുള്ളതും
അതിൽമുമ്പേഞങ്ങൾകേട്ടു ശിവഭക്തോത്തമന്നുടേ
ധൈര്യമേറുംസത്യസന്ധഹരിശ്ചന്ദ്രനൃപന്നുടേ
പ്രസിദ്ധപ്പെട്ടചരിതം സൂത! സംക്ഷിപ്തമാംവിധം
ഇപ്പോൾ വിസ്താരമായ്ക്കേൾപ്പാനിച്ഛിക്കുന്നുമഹാമതേ!
വീണ്ടും വിശ്വാമിത്രമുനി കഷ്ടാപത്തിൽപ്പെടുത്തിയോൻ
രാജ്യശ്രീപോയവൻ സത്യം കൈവിടാഞ്ഞതുമെങ്ങിനേ
ഭാര്യാപുത്രർപിരിഞ്ഞോനായുടൻ ചണ്ഡാളനായവൻ
സത്യധർമ്മംവിട്ടിളകീലെങ്ങിനേനൃവരോത്തമൻ
വിശ്വേശ്വരൻ തെളിഞ്ഞേകിയാനൃപന്നെങ്ങിനേ വരം
ഇതൊക്കെയിപ്പോൾച്ചൊന്നാലും കേൾക്കാൻ ഞങ്ങൾക്കു കൌതുകം.

സൂതൻ പറഞ്ഞു.

നന്നായീ നിങ്ങൾചോദിച്ചോരീച്ചോദ്യം മുനിമുഖ്യരേ!
പുണ്യശാലിഹരിശ്ചന്ദ്രവിശ്രുതോർവ്വീശസൽക്കഥ
പറയാംവിസ്തരിച്ചെല്ലാമുപാഖ്യാനം യശസ്കരം
പാപമൊക്കെക്കെടുപ്പോന്നുകാംക്ഷിതാർത്ഥപ്രദം ശുഭം
നരകക്ലേശച്ഛേദംകേൾപ്പോർക്കേററവുംജ്ഞാനസാധനം
സൂര്യവംശത്തിലുണ്ടായ ഭൂമിപാലോത്തമന്നുടെ
ചരിത്രം സാവധാനത്തിൽ കേൾക്കുവിൻ മുനിമുഖ്യരേ!
അഴകിൽ ഗോധനംവാച്ചു തുഷ്ടപുഷ്ടജനാഢ്യമായ്

രത്നക്കൂട്ടങ്ങൾപെരുകി ദുർഭിക്ഷഭയമെന്നിയെ
ധനധാന്യാഢ്യസമ്പൂർണ്ണമാകുംകോസലഭൂമിയിൽ
വമ്പുള്ളൊരിക്ഷ്വാകമന്നോർക്കു പേർപുകഴ്നുണ്ടു ഭൂമിയിൽ
അയോദ്ധ്യയെന്നുള്ള രാജധാനി നിങ്ങൾക്കു മംഗളം
പൊൻകമാൻമേടകളുമായ് ചുഴേക്കോട്ടകിടങ്ങുമായ്
പൊന്നണിഗ്ഗോപുരാട്ടാലജാലശോഭകലർന്നുമേ
വിചിത്രത്തൂൺനിരയണിമണ്ഡപങ്ങൾ വിളങ്ങിയും
ശരൽക്കാറിൻനിറംപൂണ്ട പൊന്നിൻപടികൾ ചേർന്നുമേ
രാജാലയങ്ങളും ചിന്നിമിന്നും മററുഗൃഹങ്ങളും
സൗധവാസ്തുനിറയുമങ്ങാടിത്തെരുവൊത്തുമേ
അഞ്ജനക്കുന്നൊത്തനേകകുഞ്ജരങ്ങളിയന്നുമേ
കുതിരക്കാർ പഠിപ്പിച്ച പല നൽനടയുള്ളവ
ഉച്ചൈശ്ശ്രവസ്സൊത്ത നാനാവർണ്ണവാജികൾ ചേർന്നുമേ
അനംഘരതാർക്ഷ്യഹേമകൂബരക്കൊടിയൊത്തവ
സിദ്ധക്കെഴുംവിമാനങ്ങൾക്കൊക്കുംതേർകളിയന്നുമേ
വിചിത്രോഷ്ണീഷകടകഹാരകുണ്ഡലധാരികൾ
ഗദ വാൾ കത്തി വേൽ വില്ലുമമ്പുംകയ്യിലെടുത്തവർ
സർവ്വാസ്ത്രദക്ഷർ വീരന്മാർ പോരിൽ മാററാരെ വെന്നവർ
അന്നന്നു സമ്മതപ്പെട്ടോർ മാററാർസൈന്യം മഥിപ്പവർ
ഭാനോർപോലെ മഹാവീര്യർ നാഗർപോലെ ദുരാസദർ
ഗന്ധർവ്വർപോലഴകിയോർ ന്യായസ്ഥർ ശുഭലക്ഷണർ
രാജപുത്രർ കുലീനാന്യയോധരും കാത്തിടുന്നതായ്
സ്വാദ്ധ്യായശീലർ ദാന്തന്മാർ പഞ്ചയജ്ഞം നടത്തുവോർ
ശാസ്ത്രജ്ഞർ യജ്ഞശീലന്മാർ ശ്രൗതസൂത്രവിശാരദർ
അഗ്നിഹോത്രികൾ വിപ്രേന്ദ്രർ പാനമരേറ്റുപൂജചെയ്യുവർ
ചാല്പ്പോന്നായി സ്വകർമ്മസ്ഥർമററുമർത്ത്യരുമുള്ളതായ്
ദിവ്യഭൂഷാംബരകളായ് ദിവ്യസ്രഗ്ഗന്ധലേപകൾ
സ്വാന്തംവിളങ്ങുംചന്തത്താൽ സുരസ്ത്രീകളെവെന്നവർ
ശരൽപ്പൂർണ്ണേന്ദുബിംബത്തെ മുഖംകൊണ്ടുമടക്കിയോർ
സ്ത്രീകൾ മിന്നിത്താരകകളൊക്കുംദ്യോവൃകൾപോലെയായ്
തെരുവ്വീഥികൾപെരുതൊത്ത വാനോർക്കുംദ്വേഷ്യപ്രധൃഷ്യയായ്
ദേവാലയഗണംചേർന്നു പാട്ടുകാർവിലസുന്നതായ്
നിത്യമംഗളയായ് തൂര്യഘോഷനാദമിയന്നതായ്

സ്വൎഗ്ഗമെന്നല്ലളകയും ഭംഗിശ്രീയാൽ ഹസിപ്പതായ്
നിത്യത്തുഷ്പ്പക്കളണിയേ മത്തഭൃംഗങ്ങൾമൂളിയും
മയിൽവന്നാടിയും വാച്ചമാമരങ്ങളിയന്നവ
തേന്മാവിൻനീർകുടിച്ചേററു ക്രൂകം കുയിൽകളുള്ളവ
ശുകശാരികമാർ വൃക്ഷക്കൂട്ടന്തോറുംകളിപ്പവ
നികുഞ്ജങ്ങളിൽ മാൻകൂട്ടമിന്നകൂടിക്കളിപ്പവ
വിടുന്നപത്മകൽഹാരോല്പലജാലംമണത്തവ
മഞ്ഞലിക്കളൂർനീർ വിങ്ങിത്തെളിഞ്ഞുള്ള കുളങ്ങളും
അപ്സരസ്ത്രീമുലകളായ്ത്തിരക്കാനെന്നമാതിരി
തൻകാൎയ്യംതിങ്ങി യാകാശംമുട്ടുംതെങ്ങുകളുള്ളവ
ഫലഭാരംകൊണ്ടുതാഴ്ന്നു കുലീനസ്ത്രീകൾപോലവേ
ചുററുംവാഴകൾനിന്നിട്ടു നിഴത്തുനിഴലുള്ളവ
നരക്കാനന്ദമേകീട്ടുമുദ്യാനങ്ങളിയന്നുമേ
മുന്നംമന്നിൽ സൂൎയ്യസൂനു മനു നിൎമ്മിച്ചതാപ്പുരി
അപ്പുരിയ്ക്കുള്ളിലരചൻ ത്രിശംകുജ്യേഷ്ഠനന്ദനൻ
വാണരാജകുലോത്തംസൻ ഹരിശ്ചന്ദ്രാഖ്യയുള്ളവൻ
മുപ്പാരിൽപ്പേർപുകഴ്ന്നുള്ളോൻ സത്യവാൻവിജിതേന്ദ്രിയൻ
ബ്രഹ്മണ്യൻ സൎവ്വശാസ്ത്രജ്ഞൻ വേദവേദാംഗതല്പരൻ
സൌമ്യൻ സൌമ്യപ്രിയൻ ചന്ദ്രനെന്നോണം പ്രിയദൎശനൻ
ശുചിദക്ഷൻ ദാനശീലൻ സൎവ്വലക്ഷണമൊത്തവൻ
പത്മപത്രവിശാലാക്ഷൻ പൂൎണ്ണേന്ദുസദൃശാനനൻ
കൈനീണ്ടുരുണ്ടവൻ ശ്രീമാന്മാർ വിരിഞ്ഞോൻ ശുചിസ്മിതൻ
ഗജേന്ദ്രയാനൻ താമ്രോഷ്ഠൻ ശ്രുതവാൻ ദുന്ദുഭിസ്വനൻ
മഹാരഥൻമഹാവീൎയ്യൻ തേജസ്സാൎന്നോൻ പുകഴ്ന്നവൻ
പുണ്യംചെയ്യോൻ ധൎമ്മപരൻ സൎവ്വശാസ്ത്രജ്ഞരിലുത്തമൻ
ക്ഷമ സത്യം ധൃതി ശൌചമഹിംസ ദമമാൎജ്ജവം
ആനൃശംസ്യം ശമം സ്ഥൈൎയ്യം സൌഷ്ഠവം തുഷ്ടിപുഷ്ടിയും
ഹ്രീശ്രീ കീൎത്തിയനാലസ്യം സന്നതിശ്രദ്ധഭക്തിയും
അകൃതാത്മാക്കൾതേടാത്തീഗ്ഗുണമൊക്കെയുമാരിലോ
ദിനാധിപാൎക്കനിൽ ജ്യോതിൎഗ്ഗുണംപോലെന്നുമുള്ളതും
അവൻ സൎവ്വഗുണംചേൎന്നോനെന്നും സജ്ജനപാലകൻ
സാമന്തരാജമകുടരത്നരഞ്ജിതപാദുകൻ

എന്നുമാർതൻദിവ്യഗുണം ദ്യോവിൽ സ്വസ്ത്രീകൾപാടുമേ
അതുകേൾക്കെത്തൽപ്രഭാവാൽ കുളുർമെയ്കൊണ്ടുവാസവൻ
മഹാഹർമ്മകൂടംചാച്ചു കൊണ്ടാടുംവിണ്ണരൊത്തവൻ ൨൯
വില്ലാളിയാമേതവനെ പ്പോരിൽകാണുമ്പോൾ വൈരികൾ
സിംഹത്തെക്കണ്ടന്യമൃഗമട്ടിൽപ്പാഞ്ഞോടുമെങ്ങുമേ
അമ്മട്ടുള്ളാനരവ്യാഘ്രൻ സിംഹകായൻ നരേന്ദ്രനേ
പററിനിൽപ്പൂ രാജ്യലക്ഷ്മി യക്കനേച്ഛായപോലവേ
പ്രജാരഞ്ജനചെയ്യെന്നും പുത്രമട്ടഴിയാനൃപൻ
കാത്തുകൊണ്ടാൻ ധർമ്മശീലനിന്ദ്രൻ വിണ്ണെന്നപോലവേ
ഭണ്ഡാരത്തെവളർത്തുന്നോൻ നാലംഗപ്പടയൊത്തവൻ
സൂക്ഷിച്ചുചെയ്യോനേവക്കും ഭാവജ്ഞൻ നീചവർജ്ജകൻ
ഏടുക്കുംശ്രേഷ്ഠനെയുടൻ ക്രമാൽമദ്ധ്യമനേയുമേ
ദുഷ്ടനിഗ്രഹണംചെയ്യോനെന്നുംസജ്ജനപാലകൻ ൩൦
മെല്ലെച്ചൊൽവോൻ ദീർഘദർശി വൃദ്ധസേവി മഹാശയൻ
ധർമ്മനേക്കാൾസ്സത്യസന്ധൻ ക്ഷമയേക്കാൾ ക്ഷമാപരൻ
ബുദ്ധിയാൽവ്യാഴനൊക്കുന്നോൻ ദാനത്താൽ ധനദാധികൻ
വീര്യത്തിലിന്ദ്രസദൃശൻ ധൈര്യത്തിൽ ഹിമവൽസ്സമൻ
ഗാംഭീര്യത്താലബ്ധിതുല്യൻ സൽപ്രിയൻ സമദർശനൻ
സപ്തദ്വീപാധിപൻ ശ്രീമാൻ ശംഭുപാദാബ്ജഭക്തിമാൻ
ചന്തത്താൽ മാരനേവെന്നോൻ തരുണൻ പ്രിയദർശനൻ
അമ്മട്ടുള്ളീനൃപൻതാതൻ കൊടുത്തതിളവെന്നിയേ
മഹാരാജ്യംകാത്തിരിയ്ക്കെസ്സന്തോഷിച്ചുജഗത്തഹോ
കാലേ വർഷിച്ചു പർജ്ജന്യം രോഗമെന്യേ പ്രജാവ്രജം ൩൧
ഹൃഷ്ടം പുഷ്ടം ധർമ്മനിഷ്ഠമായീ നിർഭയമെങ്ങുമേ
പാരിൽ സ്സസ്യങ്ങൾ വർദ്ധിച്ചു പാൽപെരുത്തു പശുക്കളിൽ

ചോരാൽബ്ഭയം വഹ്നിഭയം ജലാൽബ്ഭയം
ചേരാതെയായ് വ്യാളതരക്ഷുഭീതിയും
കൃച്ഛ്രത്തിലും ഹേതുവിവാദമൂലവും
സത്യംവിടാതായ്നരരുംശുചിവ്രതർ

ആ രാജസിംഹൻ രവിവംശശേഖരൻ
താനേവിനീതൻ ശുഭസൽഗ്ഗുണാന്വിതൻ
പാർകാത്തു ശക്രൻഗുരുവാക്കുപോലെതൻ-
മൂർദ്ധ്നാ വസിപ്പൂൻഗുരുചൊന്നതേററവൻ

വരാസനസ്ഥൻ വിനയോക്തിദക്ഷരാം
മഹാത്മവിന്മന്ത്രിവരിഷ്ഠരൊത്തവൻ
ദ്വിജേന്ദ്രയോധാനുചിതനായ് വിളങ്ങിനാൻ
മഹാൻ സഹർക്ഷൻ ശശിവാനിലാംവിധം.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
അയോദ്ധ്യാവർണ്ണനം ഒന്നാമദ്ധ്യായം സമാപ്തം.

---

## ൨-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

അവന്റെമന്ത്രി വൻപ്രാജ്ഞൻ സത്യകീർത്തിസമാഹ്വയൻ
ന്യായജ്ഞൻ മന്ത്രകുശലൻ മറുപക്ഷംവിളപ്പവൻ
ശാസ്ത്രജ്ഞൻ ബുദ്ധിമാൻ വാഗ്മി പൌരജാനപദപ്രിയൻ
നൃപനൈശ്വര്യമിച്ഛിപ്പോൻ സജ്ജനങ്ങൾക്കു സമ്മതൻ
ധർമ്മാത്മകുശലൻ ദക്ഷൻ വ്യവഹാരവിചക്ഷണൻ
തെററെററന്നുംപ്രവർത്തിപ്പോൻ പ്രതിമാനനുകൂട്ടിനാൻ
മന്ത്രപ്രധാനനാമന്ത്രിയൊന്നിച്ചുവശിയാമവൻ
ത്രിശങ്കു ഗാധികൌജസ്സാലച്ഛൻ സ്വർഗ്ഗംഗമിയ്ക്കവേ
നാട്ടുവാണു മഹീപാലൻ സ്വധർമ്മാൽ പ്രജകാപ്പവൻ
പിതൃപൈതാമഹനൃപന്മാർക്കമലായ് നല്ലകീർത്തിയാൽ
ഒരിയ്ക്കൽ ശ്രീയശോലക്ഷ്മീഗുണാഢ്യനവനേ സ്വയം
ഗൃഹംവിളിച്ചരുളിനാർ വസിഷ്ഠൻ മുനിസത്തമൻ
ധീമാനാംശുചിഭൂപന്നു തേജോബലമുയർന്നിടാൻ
ഉപദേശിച്ചുതാൻമന്ത്രംധാതൃപ്രീതികരംപരം
വരിഷ്ഠനാംവസിഷ്ഠന്റെപാദപത്മംനമിച്ചവൻ
തപംചെയ്യാനൊരുമ്പെട്ടു ഹരിശ്ചന്ദ്രൻ മഹാശയൻ
മടിവിട്ടു മഹാകീർത്തി രാജ്യത്തെ സ്സത്യകീർത്തിയിൽ
ആക്കി തപോവനംപുക്കു ചീരധാരിജടാധരൻ
ശീർണ്ണപർണ്ണാശനൻ ദാന്തൻ കൈപൊന്തിച്ച ജിതേന്ദ്രിയൻ
വിധാതാവിനെയോർത്തിട്ടു തപംചെയ്തു സുദാരുണം
തേജോവഹ്നിജ്വാല ലോകംതിങ്ങുമാമന്നവന്നിതിൽ

മൂവ്വാണ്ടുചെന്നിതീവണ്ണം ക്ഷുബ്ധമായീ ത്രിവിഷ്ടപം
പിന്നെത്തെളിഞ്ഞു ഭഗവാൻ ബ്രഹ്മൻ ലോകപിതാമഹൻ
വരംതരാം നന്മവരും വാങ്ങുകെന്നരുളീടിനാൻ
അന്നൃപൻമുന്നിലായ്ക്കണ്ടു ലോകപൂജ്യൻവിരിഞ്ചനെ
മന്നിൽ ദണ്ഡംപോലെവീണു വീണ്ടവെ സ്തുതിവാക്കിനാൽ
തോഷിപ്പിച്ചുവരിച്ചു ദുർല്ലഭദിവ്യവരങ്ങളെ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ദേവേശ്വരൻപ്രസാദിയ്ക്കിൽ തരികിങ്ങു വരത്രയം
പ്രാണസംശയമാന്നാലും പെരുത്താപത്തിലാകിലും
ഞാൻ സത്യധർമ്മങ്ങൾവിട്ടൊല്ലിതിന്നിയ്ക്കാദ്യമാംവരം
ഈരേഴിൽവാഴുംമന്നോരെപ്പിന്നെങ്ങുംദൈത്യരേയുമേ
യക്ഷരാക്ഷസഗന്ധർവ്വനാഗരേയും ജയിയ്ക്കണം
സ്വവിക്രമത്താലെഞാനീരണ്ടാംവരവുമേകുക
ദേവഗന്ധർവ്വാസുരരിലൊക്കുംദിവ്യാസ്ത്രമൊക്കെയും
ഇനിയ്ക്കുതന്നുകൊണ്ടാലുമിതുമൂന്നാമതാംവരം
ഈമൂന്നുവരവുംതന്നാലിങ്ങുഞാൻ കൃതകൃത്യനാം
എന്നുകേട്ടാട്ടെയെന്നോതിയവന്നേകിവരത്രയം
ബ്രഹ്മലോകംപുക്കിതുടൻ വാനോരൊത്തു പിതാമഹൻ
ഭഗവാൻപോകവേ ശ്രീമാൻ കൃതാർത്ഥൻഹൃഷ്ടമാനസൻ
വിട്ടു താപസവേഷത്തെ ദിവ്യഭൂഷാസ്രഗംബരൻ
രത്നജാലമണിഞ്ഞുള്ള പൊന്നിൻതേരിലമർന്നവൻ
പൊൻകിങ്കിണീമാലകൊടികൊടിക്കൂറയുമുള്ളതിൽ
ദിവ്യലക്ഷണമൊത്തുള്ള നല്ലശ്വങ്ങൾവഹിപ്പതിൽ
മുത്തുക്കുലത്തൊങ്ങൽതൂങ്ങിയാഴിക്കോൽവിട്ടുന്നഹോ
മുഴുത്തിങ്കൾക്കൊത്തുപൊന്നിൻകാലുമായിപ്പിടിപ്പതായ്
വെണ്മാലചാർത്തുംവെൺകൊറ്റക്കുടയോടു വിളങ്ങിയോൻ
ഹംസങ്ങൾക്കൊത്തിട്ടും രണ്ടുവെൺചാമരകൾ വീശുവോൻ
വന്ദിമാഗധസൂതന്മാർവാഴ്ത്തുവോൻഹ്രീ കലർന്നവൻ
നാലംഗപ്പടപോളിയ്ക്കും ധൂളി വാനിൽപ്പരത്തുവോൻ
തൂര്യവാദ്യരവങ്ങൊണ്ടു ദിക്കടച്ചുമുഴക്കുവോൻ
സാകേതമാംപുരത്തേയ്ക്കു പുറപ്പെട്ടു ധരാധിപൻ
ആണുംപെണ്ണും ഹൃഷ്ടമാന്നു കാളപ്പൈയ്ക്കൾവളന്നമേ

വിളഞ്ഞുചാഞ്ഞനെൽക്കൂട്ടം കാച്ചുതൂങ്ങുംമരങ്ങളും
ശ്രേഷ്ഠവസ്തുക്കളും തിങ്ങിത്തെളിനീരാഴിയുള്ളവ

പലനാട്ടുപുറം നാലുജാതിയുള്ളവ കണ്ടുമേ
കണ്ടു രാജാവു മുമ്പിട്ടു വസിഷ്ഠൻെറ മഹാശ്രമം

മഴക്കാർനീലനിറമായ്പ്പൂണ്ണശാലാമനോഹരം
ഹോമിച്ചൊരഗ്നിഹോത്രത്തീപ്പുകതട്ടുംമരങ്ങളും

ദർഭപ്പുൽപ്പുച്ചമരകളെട്ടുക്കും മുനിബാലരും
മരക്കൊമ്പത്തൂങ്ങുന്ന മരത്തുകിൽപടങ്ങളും ൩൮

വള്ളിക്കുടിൽകളിൽ ച്ചുററിപ്പോരും മൃഗയുഗങ്ങളും
പുലിനക്കിച്ചൊറിഞ്ഞീട്ടുംപൈക്കൂട്ടങ്ങളുമുള്ളതായ്

തമ്മിൽപ്പൊരുന്നിരിയ്ക്കുന്ന ചക്രവാകയുഗങ്ങളും
കൂടിക്കളിച്ചിട്ടും പത്മാകരങ്ങൾ വിലസുന്നതായ്

സിംഹങ്ങൾ കൈകൊണ്ടു പുറത്തോല്ക്കുംപൊടികളഞ്ഞവ
തുമ്പിക്കയ്യാൽ മരക്കൊമ്പു ചായ്ക്കുമാനകളുള്ളതായ്

തളിർ കൊക്കുകളാൽ കൊത്തിവലിയ്ക്കുന്നവ ചുററുമേ
കൂകിക്കൂടീട്ടുന്നശുകശാരികാനിരയുള്ളതായ്

അഗ്നിഹോത്രംചെയ്തൃഷികൾ ജപഹോമപരായണർ
സൽക്കർമ്മപരരാംവിപ്രർ ഗൃഹസ്ഥാമപാരഗർ ൩൯

നീർകഴിപ്പവർ കാററുണ്മോർ കായിലച്ചാർകഴിപ്പവർ
വാനപ്രസ്ഥർ തപംചെയ്വോർ യോഗംപൂണ്ടോർജിതേന്ദ്രിയർ

ആത്മജ്ഞാനവിശുദ്ധന്മാരുദ്ധപരേതായതീന്ദ്രരും
എങ്ങുംവിളങ്ങുവൊന്നായിബ്രഹ്മലക്ഷ്മികലർന്നുമേ

ഈയ്യാശ്രമംകണ്ടൊരന്യബ്രഹ്മലോകംകണക്കിനേ
ദൂരെസ്സൈന്യംനൃത്തി മന്ത്രിമാരൊത്തു പദാതിയായ്

കടന്നിതു ഹരിശ്ചന്ദ്രൻ കയ്യുംകൂപ്പി വിനീതനായ്
താൻചെൽവതാദ്യം ഗുരുവേ ശിഷ്യരാലറിയിച്ചവൻ

സമ്മതംവാങ്ങിയരചൻ ശിഷ്യ ചാരത്തണച്ചവൻ
കണ്ടാശ്രമമദ്ധ്യത്തിൽ മുനി ൦ർച്ചൂഴെയങ്ങിനേ ൪൦

തേജസ്സാലക്കഭാസ്സാകുംവസിഷ്ഠമുനിമുഖ്യനേ
തലയ്ക്കുകൈകൂപ്പിനിന്നു പെരുകും ഭക്തിയാർന്നവൻ

മഹാൻെറപാദപത്മത്തിൽ നമിച്ചിതു മഹീശ്വരൻ
തേജസ്വിയേല്പിച്ചവനെ വാഴ്ത്തിപ്പുരുഷമുഖ്യനേ

പാദ്യാൎഘ്യാചമനീയത്താൽ പൂജിച്ചു മുറപോലവേ
ആസനത്തിലിരുത്തിട്ടു ചോദിച്ചു കുശലം മുനി.

വസിഷ്ഠൻ പറഞ്ഞു.

കുശലം ഹേ മഹാബാഹോ! ക്ഷേമമോ നിൻപുരത്തിലും
അമാത്യബാന്ധവരിലും പുറനാട്ടുജനത്തിലും
കൃച്ഛ്രത്തിലും വിടില്ലല്ലീ ധൎമ്മവും സത്യവും ഭവാൻ
രഞ്ജിപ്പീലേ പ്രജകളെ പാലിച്ചീലേ ഭവത്തപം
തപസ്സന്തുഷ്ടനാം ബ്രഹ്മൻ വരം തന്നതിനാൽ ഭവാൻ
കൃതാൎത്ഥനെന്നറിഞ്ഞേൻ ഞാൻ ജ്ഞാനയോഗാൽ ധരാപതേ! ൨൭
നീ ധന്യനങ്ങയ്ക്കു ശുഭം തേജസ്സാൽ വെന്നു മാററരെ.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഭഗവൽകൃപയാൽ ബ്രഹ്മൻ! മുററുമിങ്ങിതനാമയം
ഞാൻ തപസ്സാൽ നേടിയതും നിൻതേജസ്സാലെ താൻ ദൃഢം
ധന്യനായ് ഞാനനുഗൃഹീതനായ് നിന്നുടെ കാഴ്ചയാൽ
എന്നോതി മന്ത്രിമാരൊത്തു ഹൃഷ്ടനാതിത്ഥ്യമേകിയോൻ
ഒരാവണ്ടുവാണിട്ടു വണങ്ങീ മുനിമുഖ്യനേ
അവന്റെ സമ്മതത്തോടും മന്ത്രിവാഹബലാന്വിതൻ
മന്നവൻ ശ്രേഷ്ഠയായീടുമയോദ്ധ്യാപുരി കേറിനാൻ.

പൌരാംഗനാഹസ്തസരോജമുക്ത
പൂമാരി മേലൊക്കെയുമേററു ശോഭോൻ
ചമഞ്ഞൊരാരാജപഥത്തെ നോക്കി
മഹാൻ പ്രവേശിച്ചിതു രാജമാൎഗ്ഗം.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ഹരിശ്ചന്ദ്രതപസ്സ് രണ്ടാമദ്ധ്യായം സമാപ്തം.

---

## ൩-ാം അദ്ധ്യായം.

ഋഷികൾ പറഞ്ഞു.

ഏവം വരം നേടിയോരു ഹരിശ്ചന്ദ്രനൃപന്നഹേ
പത്നിയത്രേ ചന്ദ്രമതി ധൎമ്മവത്സല കേൾവിയിൽ
ആ മഹാഭാഗയേ വേട്ട ത്രിശങ്കുസുതനെങ്ങിനേ
ഏതുഭൂപന്നവർമകൾ രൂപമെന്തെന്തുവാൻഗുണം

ഇതൊട്ടുക്കു പറഞ്ഞാലുമവർതൻവൃത്തമത്ഭുതം
വ്യാസശിഷ്യ മഹാപ്രാജ്ഞ! സൂത! ഞങ്ങളോടൊന്നു നീ.

സൂതൻ പറഞ്ഞു.

കോസലാധീശ്വരൻ വീരൻ ത്രിശങ്കുസുതനാമവൻ
ഹരിശ്ചന്ദ്രൻ ഭൂമിയൊക്കെക്കാക്കുംകാലം മുനീന്ദ്രരേ!
കാമ്പില്യം വാണിരുന്നാൻ കീർത്തിമാൻ ധർമ്മവത്സലൻ
ഉശീനരൻ പേർപുകഴ്ന്നോൻ ദേവബ്രാഹ്മണഭക്തിമാൻ
സന്താനമില്ലാഞ്ഞാബ്ഭൂപൻ കുലസന്തതികിട്ടുവാൻ
ആരാധിച്ചാനംബികയെബ്ഭക്തിയാൽ മലമങ്കയെ
പുലർച്ചയ്ക്കേറ്റുനാൾതോറും കുളിച്ചു ജപവാൻ ശുചി
ഹോമിച്ചർച്ചിച്ചന്തണരെ തർപ്പിച്ചു പിതൃദേവരെ
പൂജിച്ചിതദ്ദേവിയാളെ ശാസ്ത്രംപോലെ യതന്ദ്രിതൻ
ദേവീസഹസ്രനാമത്തെ ജ്ജപിച്ചുകൊണ്ടുശീനരൻ
തല്പാദപത്മദ്വന്ദ്വത്തിൽ കൽഹാരമലരായിരം
അർച്ചിച്ചു പായസം ദിവ്യം നിവേദിച്ചംബികയ്ക്കവൻ
പ്രദക്ഷിണനമസ്കാരസ്തുതിയാൽ തോഷമേകിനാൻ
ത്രികാലപൂജചെയ്തിട്ടു നാളുതോറും ഭവാനിയെ
നൃപൻ മഹേശപ്രിയയെയാരാധിച്ചാനൊരാണ്ടവൻ
ജഗന്മാതാവു നന്ദിച്ചു വെളിവായ്വന്നു ശങ്കരി
കളഭാഷിണി ശർവ്വാണി രാജാവോടരുളീടിനാൾ
മൂപ്പാരിലൊക്കെയും കീർത്തിപരത്തീടും പ്രകാരമായ്
ലാവണ്യമുഖ്യനിധിയായ് ശീലാചാരഗുണത്തൊടും
കന്യാരത്നം നിനക്കുണ്ടാമെൻ പ്രസാദത്തിനാൽ നൃപ!
എന്നോതിദ്ദേവി മറവായ് ഭക്തവത്സല ശങ്കരി
പിന്നെഹർഷംപൂണ്ടരചൻ സുതോല്പത്തികൊതിച്ചവൻ
വണങ്ങിദ്ദേവിയെ ധർമ്മാൽക്കാത്തു പ്രജകളെപ്പരം
പിന്നെയാമന്നവേന്ദ്രന്നുണ്ടായിജ്യേഷ്ഠപത്നിയിൽ
ശീലവത്യാഖ്യയിൽക്കന്യയുൽപ്പലാഭ്യശ്ശുചിസ്മിത
രാകാചന്ദ്രികയെപ്പോലെ ലോകാഹ്ലാദം വളർപ്പതായ്
കാന്തിമിന്നുകയാൽ ച്ചന്ദ്രമതിയെന്നാക്കുമാരിയെ
അനിന്ദ്യരാജസുതയെ വിളിച്ചു പൌരരപ്പോഴേ
രോമാഞ്ചമാണ്ടവർക്കമ്മട്ടരചൻ പേരുമിട്ടതേ
പോറ്റമ്മമാർ പോറ്റുമവളേറ്റു സ മത്സമൃദ്ധിയെ

ശുക്ലപക്ഷത്തിലെച്ചന്ദ്രക്കലയാംപോലെ കന്യക
കാലത്താൽ യൌവ്വനംപൂണ്ടു ശോഭിച്ചിതു നൃപാംഗന
ചാണയ്ക്കിട്ടുജ്വലിയ്ക്കുന്ന വിളവാംമണിപോലവേ
സൌന്ദര്യച്ചാറൊലിയ്ക്കുന്നാമവൾക്കുടയനല്ലുടൽ
ഉരുക്കു പൊൻനിറംപൂണ്ടു മിന്നൽപോലെ വിളങ്ങിത
കണ്ണാടിപോലെവിലസും കവിൾത്തടമിയന്നുമേ
രത്നക്കാതിലയിട്ടേററം രഞ്ജിയ്ക്കുംകാതുചേർന്നുമേ
അഴകിൽച്ചെറുനാർത്തുഞ്ചുമണിക്കുന്തൽകലർന്നുമേ
കസ്തൂരിഗോരോചനയും കലർന്നളകമാർന്നുമേ
നല്ലമൂക്കിൽവിളങ്ങുന്ന ഞാത്തുമൂക്കുത്തിചേർന്നുമേ
വിടുർന്നിന്ദീവരച്ഛായകലരും കണ്കളാർന്നുമേ
മനോജവില്ലൊളിച്ചില്ലിമഞ്ജുഹാസമിയന്നുമേ
മുല്ലമൊട്ടൊളിനൽപ്പല്ലാൽ മുഗ്ദ്ധാഢ്യപ്രഭവെന്നുമേ
സൌന്ദര്യക്കടൽപെറേറാമൽസോമബിംബാഭചേർന്നുമേ
തൊണ്ടിച്ചുണ്ടൊത്തണിമുഖം വേണ്ടുംലക്ഷണമൊത്തഹോ
അരുണങ്ങൾക്കുള്ളുൾകലർന്നും ഭൃംഗങ്ങൾക്കബ്ജമാതിരി
കാണേണ്ടതാച്ചന്ദ്രമതിയ്ക്കുടയൊന്നു മുനീന്ദ്രരേ!
അവൾക്കെഴും വട്ടമൊത്തുഭംഗിതിങ്ങും കുചങ്ങളും
പൊങ്ങിത്തടിച്ചുനെടുതായ്ത്തുള്ളിച്ചക്രയുഗപ്പടി
വിലയേറുംഹാരമിട്ടു നേർമ്മച്ചട്ടയണിഞ്ഞവ
വിളങ്ങികാമരാജൻെറ പൂർണ്ണകുംഭങ്ങൾപോലവേ
വമ്പിച്ചപോർമുലയിണ താങ്ങില്ലൊട്ടുംഭയത്തിനാൽ
ധാതാവാത്രിവലീവ്യാജാൽമൂന്നുസൂക്ഷ്മഗുണങ്ങളാൽ
ചുററിക്കെട്ടിയമട്ടായി രോമാവലിയുമൊത്തഹോ
അവൾക്കെഴുംകൊച്ചുമദ്ധ്യം സ്ഫുരിച്ചിതുമനോഹരം
വിലയേറുംപട്ടുടുത്തു മണികാഞ്ചിയണിഞ്ഞഹോ
മനോഭവമഹാമാത്യമത്തേഭത്തലപോലവേ
അവൾക്കെഴുംചീർത്തകടിവിളങ്ങീ പുളിനോപമം
വിരിചെന്താമരയ്ക്കൊത്തു ശംഖ്യും വളയിട്ടവ
ചെറുരേഖയണിക്കൈകൾവിരൽനീണ്ടുനിരന്നവ
അവൾക്കു സൌഭാഗ്യകരങ്ങളായ് കാണായി ഭംഗിയിൽ
കാമൻെറ ശരധിയ്ക്കൊത്തു വട്ടക്കാൽത്തണ്ടയാണ്ടവൾ
രാച്ചിലമ്പൊലിയണിരമണീയപദാബ്ജയാൾ

വമ്പിച്ചത്തുടകൊണ്ടാനത്തുമ്പിക്കയ്യിന്നവെന്നവൾ ൧൯
ശംഖൊത്തകണ്ഠനാളത്തിൽ തങ്കംഭൂഷകൾ ചാർത്തിയോൾ
അനവദ്യാംഗിയുല്ലാസമാർന്നമന്ദഗതത്തിനാൽ
അരയന്നങ്ങൾക്കുടയ നടപ്രൌഢിമടക്കവോൾ
അവ്യാജരമ്യമൊഴിയാൽ കുയിൽനാദംജയിച്ചവൾ
മന്നിൽ മൂർത്തിയെഴും ബ്രഹ്മകൌശലപ്പണിപോലവേ
അന്യസ്ത്രീകൾക്കു കിട്ടാത്ത രൂപശീലഗുണങ്ങളാൽ
കാണ്മോർക്കു നേത്രസാഫല്യം മന്നിൽ ചേർത്തു മുനീന്ദ്രരേ!
അവൾക്കൊത്തോൾ നാരികളിൽ ഗന്ധർവ്വീസുരിമാർകളിൽ
നാഗകന്യായക്ഷികളിൽപ്പോലുമില്ലാ കിടയൊത്തോൾ
കാമന്റെ കലപോലേയും രമ്യയാംരതിപോലെയും ൨൦
അവളേക്കണ്ടുമോദിച്ചു സർവ്വലോകരുമച്ചരം
അഴകാർന്നളിനേർവേണിയാമാക്കേടററപുത്രിയേ
നൽകാനരശീനരനൃപൻ ചിന്തിച്ചു തക്കകാന്തനേ
അവൾക്കു തക്കപതിയേ ച്ചിരംചിന്തിച്ചൊരാനൃപൻ
പലപാടോർക്കുമുൾകൊണ്ടു കണ്ടതില്ലൊരുതീർച്ചയും
യൌവ്വനംപൂണ്ടൊരാച്ചന്ദ്രമതിയും ഭർത്തൃകാംക്ഷയാൽ
പ്രദക്ഷിണനമസ്കാരാൽ സന്തോഷിപ്പിച്ചു ഗൌരിയേ
ഒരുനാൾ രാവുറങ്ങുമ്പോൾ സ്വപ്നത്തിൽവരവർണ്ണിനി
കണ്ടു ഹരിശ്ചന്ദ്രനേത്താൻ സ്വയംവരസഭാസ്ഥലേ
പലമന്നോർക്കുമിടയിലുദിയ്ക്കുംചന്ദ്രതുല്യനേ
വരാസനസ്ഥൻപ്രഭവേയുടലാണ്ടംഗജാഭനേ ൨൧
മററുമന്നോരെയെല്ലാംവിട്ടായവൻെറകഴുത്തിലായ്
അവനിൽച്ചിത്തമൊത്തുള്ളോൾ കരിങ്കുവളമാലയേ
പിന്നെഗ്ഗാഢം പുണർന്നിട്ടു തേരിൽക്കേററി നരേശ്വരൻ
ഹൃഷ്ടനാംതന്വിയെമടികേററിക്കേററിയയോദ്ധ്യയിൽ
സ്വപ്നത്തിലിതൊരാശ്ചര്യം കണ്ടിട്ടു നൃപനന്ദിനി
പെട്ടെന്നെഴുന്നേററുടലിൽക്കുളുർമെയ്ക്കൂടിടുന്നവൾ
ഏററവുംവിസ്മയപ്പെട്ടു വല്ലഭാലോകനോൽസുക
മാരക്രൂരമ്പേററുഴന്നാള്ളോല മോഹമിയന്നവൾ
സ്വപ്നത്തിൽക്കണ്ടവരനെത്തന്നെയെപ്പോഴുമോർക്കയായ് ൨൨
തോഴിമാരായ്സ്സല്ലപിയ്ക്കൽ കുളി പിന്നെമുറുക്കലും
മെയ്ക്കോപ്പണിയലങ്ങുണംകിടപ്പുമതുപോലെതാൻ

ഇച്ഛിച്ചില്ലനവദ്യാംഗി മന്മഥജ്വരപീഡയാൽ
അവളോടുള്ളുകണ്ഠോളിയാശ്വാസിപ്പിച്ചുമെല്ലവേ
സുഭദ്രഗാഢംചോദിച്ചു സ്നേഹത്താൽമോഹകാരണം
കല്യാണിചന്ദ്രമതിയും സ്വപ്നവൃത്താന്തമത്ഭുതം
എല്ലാംപറഞ്ഞിതുള്ളിൽത്താൻവെച്ചുകൊൾകെന്നുമോതിനാൾ.

സുഭദ്ര പറഞ്ഞു.

ഇക്ഷ്വാകുവംശപ്രഭവൻ ഹരിശ്ചന്ദ്രൻ മഹാരഥൻ
നിനക്കുതക്കഭർത്താവാണവനോട്ടുടനോക്കമേ
സ്വയംവരംനടന്നീടും നിന്നച്ഛൻതീർത്തൊരുത്സവം ൧൯
അതിൽവന്നൊത്തമന്നോർതൻനടുവേ ചാരുഹാസിനി!
നീ വരിച്ചീടുമോജസ്വിഹരിശ്ചന്ദ്രനരേന്ദ്രനെ

ചന്ദ്രമതി പറഞ്ഞു.

എന്നാസ്വയംവരംകൂടും പ്രിയനേക്കാണുമെന്നു ഞാൻ
അകളങ്കശരച്ചന്ദ്രമുഖനേ ബ്ബലശാലിയേ
കൈനീണ്ടുരുണ്ടുള്ളവനേക്കുണ്ഡലാഢ്യൻസുനാസനേ
സിംഹസ്കന്ധൻമാർവിരിഞ്ഞോൻ പത്മപത്രായതാക്ഷനേ
മത്തമാതംഗഗതിയെ മൃഗേന്ദ്രസമവീര്യനേ
സ്ത്രീചിത്തഹാരിയെയിനിയ്ക്കേറ്റവുംമാനദായിയെ
സിംഹാംഗനാംവീരനെയാസ്സൌന്ദര്യാൽ സ്മരതുല്യനേ
എൻനാഥനെ കൈകൾകൊണ്ടു പുണർന്നുത്സുകയായഞാൻ ൨൦
എന്നുനിർവൃതിയേറീടുമെന്നാവൻവന്നുചേർന്നിട്ടും
അകാണ്ഡവൈരിയാംമാരനെന്നെബ്ബാധിപ്പിതെപ്പൊഴും
ഇനിയ്ക്കുപുഷ്പശയനം ശരതല്പംകണക്കിലാം
രാത്രിതോറുംപനിമതി ചുടുന്നു സൂര്യമട്ടുതാൻ
കാട്ടുതീജ്വാലപോലേല്ക്കും തെക്കൻമലയമാരുതൻ
എന്റെദേഹം ദഹിപ്പിയ്ക്കുംമാറു വീശുന്നതുണ്ടിതാ
പൊയ്കയിൽപ്പുക്കുസുശ്രോണി!കിടപ്പേൻചൂടുമാറുവാൻ
എന്നു മോഹംപൂണ്ടുകൊണ്ടു ചൊല്ലുന്നവളെയാസ്സഖി
ഒന്നാശ്വാസിപ്പിച്ചുനല്ലവാക്കാലിഷ്ടയെയിഷ്ടയാൾ
സേവിക്കു ഗൌരിയെയുടൻ നിൻകാമം നിറവേറ്റിടും ൨൧
എന്നോതി സ്വസ്ഥഹൃദയയാക്കിനാൾ നൃപകന്യയെ
അവളമ്മട്ടേറ്റുറച്ചു കുളിച്ചോൾ പട്ടുടുത്തവൾ

കുമ്പിട്ടു ദേവിയെ മുറയ്ക്കോർത്തു ചിത്തമണച്ചവൾ
പ്രത്യക്ഷമായ്വന്നവൾക്കു ലോകപൂജിത ശങ്കരി
നീ സ്വപ്നത്തിൽക്കണ്ടവൻതാൻ സ്വയംവരമണഞ്ഞിഹ
ഹരിശ്ചന്ദ്രൻ നൃപശ്രേഷ്ഠൻ നിന്നെയുംകൊണ്ടുപോയിടും
എന്നവൾക്കുവരം നല്കി ഗൌരീശങ്കരിമറഞ്ഞുതേ
ഹൃഷ്ടയായ്ചന്ദ്രമതിയും വണങ്ങി പുരമേശിയേ
നല്ലോരന്തഃപുരം പുക്കാൾ മനോരാജ്യംതികഞ്ഞവൾ.

ചന്ദ്രമതീസ്വയംവരം

മൂന്നാം അദ്ധ്യായം സമാപ്തം.

---

## ൪-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

പിന്നെ രാജർഷി വഴിയേ കീഴിലുള്ളാൾകൾ ചൊൽകയാൽ
അഭിപ്രായം ചന്ദ്രമതിയ്ക്കുള്ളിലുള്ളതറിഞ്ഞുടൻ
പുരോഹിതാമാത്യബന്ധുക്കളോട്ടോത്തോർത്തു മുറപ്പടി
കല്യാണിയാം തന്മകൾക്കു തീർച്ചയാക്കീസ്വയംവരം
ശാസ്ത്രജ്ഞരാംശില്പികളാലഴകിൽച്ചിത്രയാംസഭ
പൊന്നുംതൂണുകളോടൊത്തു സർവ്വരത്നമണിഞ്ഞുമേ
മണിത്തിണ്ണപ്പടവുമായ്നൽവിരിപ്പുവിരിച്ചുമേ
ഉണ്ടാക്കിച്ചിട്ടുഭൂപാലൻപ്രേരിപ്പിച്ചാനമാത്യരേ
ഈപ്പുരത്തിന്നലങ്കാരംദേവതായതനത്തിനും
ഉടൻചെയ്തീടട്ടെ വേലക്കാർകൾ നിങ്ങളയച്ചവർ
മന്നിൽമന്നോരെയൊക്കേയും രാജപുത്രരെയുംശരി
വിളിക്കട്ടേ വിപ്രരേയും മറ്റുംനൈഗമരേയുമേ
ഭോജ്യാനകങ്ങൾകൊട്ടട്ടേ ബ്രാഹ്മണർക്കേറെയും ധനം
ദിവ്യാന്നം വസ്ത്രമിവയും നൽകട്ടെ ബഹുഗോക്കളും
എന്നുകല്പിച്ചങ്ങരചൻ വരുത്തി ദാസിമാർകളേ
മുങ്ങിക്കുളിച്ചോരവളെയണിയിപ്പാനരച്ചുടൻ
സഭാമണ്ഡപമെത്തിച്ചെന്നിരുന്നിതു വരാസനേ
നിർമ്മിയ്ക്കുവിലയേറീടും സ്വയംവരനഭാസനം
സ്ത്രീകൾകോപ്പണിയെപ്പൌരജനം ഹർഷിച്ചിരിയ്ക്കവേ
ഗന്ധർവ്വീദേവിമാരേക്കാൾമേലേ മുല്പാർപുകഴ്ന്നതായ്

മുൻകേട്ടചന്ദ്രമതിതൻദിവ്യരൂപം നരാധിപർ
ഉള്ളിലോൎത്താൎത്തു സന്തോഷമേന്തിക്കൊണ്ടമരുന്നവർ
മുററുംദൂതർവിളിയ്ക്കേത്താൻ സ്വയംവരദിദൃക്ഷയാൽ
ഇനിയ്ക്കിനിയ്ക്കാണിവളെന്നേററമുള്ള മയങ്ങിയോർ
ഓൎത്തുകൊണ്ടു മഹാവീൎയ്യർ നാലംഗപ്പടയൊത്തവർ
ഉശീനരനരേന്ദ്രൻെറ പുരിയിൽച്ചെന്നുകൂടിനാർ
പത്നിമാരൊത്തന്തണരും മന്നിൽ നിന്നെങ്ങുമൊപ്പമേ
രാജാവിൻനഗരിയ്ക്കെത്തീസ്വയംവരദിദൃക്ഷയാൽ
പല നല്ലന്ന മുണ്മാനും വാങ്ങാനും ഗോധനാദിയേ
വടയപ്പം ശക്കരയും ലേഹ്യം ചോഷ്യവു മൊത്തഹോ
നെയ് പരിപ്പും പാൽ തയിരും പഴം പായസവും പരം
പഴുത്ത പനസം മാങ്ങാക്കറിയും ചേൎന്നു ശുദ്ധമായ്
അന്നംകൊടുത്തു വന്നെത്തുമന്തണൎക്കു മനോഹരം
താംബൂലവും ദക്ഷിണയും വസ്ത്ര മാഭരണങ്ങളും
മന്നൻകൊടുത്തിതണിയുംപലഗോക്കളെയുംശരി
പിന്നെ മന്നോരൊക്കെയെത്തീ മിന്നും കുണ്ഡലമണ്ഡിതർ
ചന്തമുള്ളോർ വിക്രമികൾ ഭാഗ്യവാന്മാർബലാന്വിതർ
തേജസ്സേറീടുമാവീരർ കൂടിശ്ശോഭിച്ചിതാപ്പുരി
കാമ്പില്യവമ്പൻനാഗങ്ങളൊത്തഭോഗവതിപ്പടി
മുറയ്ക്കുപൂജിച്ചോരവരുപകാൎയ്യയണഞ്ഞവർ
ഉശീനരൻവീരന്നേററം വിശേഷാൽസ്സൽക്കരിച്ചവർ
ഏഷ്ടരായ്ക്കേറിയെല്ലാരുംസ്വസൈന്യംചേൎന്നമന്നവർ
അപ്പൊഴേ ധൎമ്മവാൻ ചന്ദ്രമതിയ്ക്കുള്ളാസ്വയംവരം
മന്ത്രിമദ്ധ്യേ കേട്ടറിഞ്ഞു ഹരിശ്ചന്ദ്രൻമഹാശയൻ
ഉശീനരനൃപൻവിട്ടദൂതന്മാർപോയ്ക്ഷണിച്ചവൻ
മന്ത്രിച്ചു മതിമാൻമന്ത്രി സത്യകീൎത്തിയൊടൊത്തവൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

സത്യകീൎത്തേ! നീയൊരുത്തനെങ്ങുമെന്നുള്ളറിഞ്ഞവൻ
പരാവരവിശേഷജ്ഞൻ സ്ഥിരബുദ്ധിയുപായവാൻ
നന്നായ്ച്ചെയ്യേണ്ടതോൎത്തിട്ടു പാഴിലാവാത്തമാതിരി
തുടൎന്നകൎമ്മംചെയ്യോനാരവനാകുന്നുപൂരുഷൻ
ഞാനിതാരോടുമേ മുമ്പിൽപ്പറഞ്ഞിട്ടില്ലൊരിയ്ക്കലും
രഹസ്യംപറയാം സ്വപ്നവൃത്തമായതുകേൾക്കനീ

ധീമൻ! മൂന്നാംരാത്രിനല്ലമെത്തമേൽ ഞാനുറങ്ങവേ
സർവ്വാംഗസുന്ദരവധൂരത്നത്തെക്കണ്ടിതങ്ങിനേ
സ്വയംവരോത്സവത്തിങ്കലൊത്തമന്നോർനടുക്കവൾ
വരാസനംവാഴുമെന്നെ ക്കാമ്പില്യാധീശനന്ദിനി
പേർകൊണ്ടചന്ദ്രമതിയാൾ പൂർണ്ണചന്ദ്രനിഭാസ്യയാൾ
അന്നഗാമിനി ബിംബോഷ്ഠി നീലോല്പലദളാക്ഷിയാൾ
അടുത്തുവന്നെൻകഴുത്തിൽ മാലയിട്ടിടിനാളവൾ
ഉടൻതേരേററി മടിയിലവളേക്കേററിവെച്ചു ഞാൻ
ഊൾപ്പുരിയ്ക്കെത്തിനേനെന്നീവണ്ണം സ്വപ്നം മഹാമതേ!
ഏറെനാളായില്ലകഴിഞ്ഞിട്ടീവലിയൊരത്ഭുതം
ഭാഗ്യമാവിപുലാക്ഷിയ്ക്കുനടക്കുന്നു സ്വയംവരം
ഞങ്ങളെചെൽവാനിനിയ്ക്കാശയുണ്ടിപ്പോൾതന്നെവെക്കമേ
എന്നേവരിയ്ക്കുമോ വല്ലവിഘ്നവും സംഭവിയ്ക്കുമോ
അച്ചാരുഗാത്രിയൊട്ടുടൻചേരുമെങ്ങിനെ ഞാനിനി
നന്നായോർത്താതണം പോണമെങ്കിൽവേണെങ്കിലുംശരി

സത്യകീർത്തി പറഞ്ഞു.

ദേവ! ദേവേശോപമനെ സ്സൌന്ദര്യാൽ സ്മരതുല്യനേ
മററുമന്നോരെവിട്ടങ്ങേവരിയ്ക്കുമവൾ നിശ്ചയം
വന്നൊത്തദേവഗന്ധർവ്വമന്നവന്മാരെയൊക്കെയും
അന്യോപമഗുണൻനിന്നെയല്ലാതവൾവരിച്ചിടാ
സ്വപ്നത്തിൽനീകണ്ടതിതു ഭാവികല്യാണകാരണം
ചന്ദ്രശേഖരഭക്തന്മാർക്കഗ്രഗണ്യനാംഭവാൻ
രാജേന്ദ്രപുത്രിയെനേടിത്തിരിച്ചെത്തും ജിതാരി നീ

സൂതൻ പറഞ്ഞു.

ഇതമാത്യൻപറഞ്ഞപ്പോളാട്ടേയെന്നോതിമന്നവൻ
ഭക്തപ്രിയൻശങ്കരനാമീശനേക്കൂപ്പിയങ്ങിനേ
തർപ്പണംചെയ്തന്തണരെധനരത്നാംബരങ്ങളാൽ
മുററുമായവരേക്കുമ്പിട്ടാശീർവ്വാദവുമേററവൻ
പൊന്നുന്തേരേറിയാസ്സത്യകീർത്തിതൻസമ്മതത്തൊടും
വാളുമമ്പുംവില്ലുമേന്തിക്കുണ്ഡലാഢ്യൻ മഹാരഥൻ
മഹാർഘരത്നമകുടൻ മഹേന്ദ്രസദൃശപ്രഭൻ
ന്മൻ തൂണീരവാൻ കണ്ഠമണിയുംഹാരമുള്ളവൻ

ഇടിപോലൊച്ചയുള്ളൊന്നിലന്നാംകൊടിയുള്ളതിൽ
നല്ലസൂതനെഴുന്നോന്നിൽ മേരുശൃംഗാഭമായതിൽ
ലക്ഷണാഢ്യങ്ങളാംവായുവേഗാശ്വങ്ങൾവഹിപ്പതിൽ
മുഖ്യത്തേരിലെഴുംഭൂപൻ മുഖ്യശ്രീകലരുന്നവൻ
ഉദയാദ്രിയെഴുംസൂര്യനെന്നപോലെ വിളങ്ങിനാൻ
മുമ്പേനല്ലനിമിത്തങ്ങൾ പാർത്തുകണ്ടു നരേശ്വരൻ.
പുറപ്പെട്ടു കോസലേശൻ കാമ്പില്യനഗരിക്കുടൻ
പരിവാരംസ്വല്പമുള്ളോനമ്പതാനകളങ്ങിനേ
നൂറുതാൻതേരായിരംതാനശ്വങ്ങളുമതേവിധം
രണ്ടായിരം ശസ്ത്രമേന്തും കാലാളുംകൂടെയുള്ളവൻ
മഹാസ്ത്രജ്ഞൻ ശൌര്യമുള്ളോനുത്തമപ്പടമുററുമേ
പുരത്തിൽത്താൻനിർത്തിയാൾക്കാരൊത്തു ധീരാശയൻ നൃപൻ
ഇത്രമാത്രംപോരിൽ മെച്ചംനേടിടും ബലമങ്ങിനെ
പിന്നുണർന്നെല്ലാത്തുടൻചേർന്നു തേരാളികളിലുത്തമൻ
അഴകേറുംകോസലവും കടന്നാമദ്രദേശവും
ശ്രീമാൻ പ്രഭദ്രമധ്യത്തിൽ ഗ്ഗമിച്ചു ലഘുവിക്രമൻ
അവിടെ ബ്രാഹ്മണരെഴുംഗ്രാമം സൌമനസാഭിധം
അന്തിസ്സൂര്യനങ്ങെത്തിട്ടരചൻ പാർത്താനാരാത്രിയായതിൽ
വിപ്രാലയങ്ങൾനിറയുമാഗ്രാമത്തിൻറയുള്ളിലായ്
ഏറെനാളായ് വന്നുപാർപ്പൂ സംസാരിയൊരുഭൂസുരൻ
ശ്രുതിബന്ധുപ്പേരിയന്നോൻ വേദാദ്ധ്യയനതല്പരൻ
എന്നുംസല്ക്കർമ്മനിരതൻ ദരിദ്രൻ മക്കളേറിയോൻ
അർത്ഥംനേടാനുള്ളവഴികാണാത്താ നലസൻദ്വിജൻ
കീറവസ്ത്രംചാർത്തിയുടൻ മുഖ്യമാമോത്തുചൊല്ലുവോൻ
എന്നും ഗൃഹംവാഴ്പു ഗൃഹകൃത്യങ്ങളൊന്നുമറിയാത്തവൻ
പിടിമാത്രംചോറെടുത്തു വെള്ളത്തിങ്കൽക്കലക്കിയും
അവൻറഭാര്യ മക്കൾക്കുകൊടുക്കും പശിമാററുവാൻ
ഇതുകൊണ്ടിട്ടന്തണരേ! പശിമാറുന്നതെങ്ങിനേ
മെലിഞ്ഞുഴന്നാളെപ്പതങ്ങൾ നോക്കിക്കൊണ്ടമ്മതന്മുഖം
ചോറുനൽകെന്നാർത്തുകൊണ്ടു നാളുതോറും തളർന്നിടും
അബ്രാഹ്മണിപൊറാഞ്ഞാത്തദാരിദ്ര്യാഗ്നിപിടിച്ചവൾ
പെട്ടെന്നത്തീ ഹരിശ്ചന്ദ്രനെത്തെന്നുകേട്ടവൾ
ഭർത്താവിനെച്ചെന്നുകണ്ടു പറഞ്ഞു ഭാര്യയിങ്ങിനേ.

ബ്രാഹ്മണി പറഞ്ഞു.

നിന്നൌദാസ്യത്തിനാൽ ബ്രഹ്മൻ മക്കളൊത്തു നശിച്ചു ഞാൻ
മിണ്ടാതോത്തും ചൊല്ലിയെന്തേനില്ക്കുന്നു യോഗിപോലെ നീ
നാഥ! കാണുന്നതില്ലെന്നോ കീറിയോരെൻ പഴന്തുണി
മെലിഞ്ഞോരീമക്കളേയുമില്ലെ നോ കനിവങ്ങയിൽ
അച്ഛനെന്നെ ബ്ഭവാനായിത്തന്നല്ലോ പ്രീതിപൂർവ്വകം
ക്ഷത്രദ്രവ്യവിഭൂഷാദിദ്രവ്യമൊത്തതിനപ്പുറം
ഇന്നേവരെയ്ക്കുകാശൊന്നു മൊരുനെല്ലിടിപോലുമേ
സമ്പാദിച്ചിട്ടില്ലയല്ലോ നീയിപ്പോളവനീസുര!
എന്തു ചെയ്യേണ്ടെന്നുചെത്‌ വേറെന്തേ നിന്മതിയിങ്ങിനെ?
എന്നച്ഛൻതന്നതായുള്ള തൊക്കെയും തിന്നുതീർന്നുതേ
വഴിക്കുവഴിയേവിററു വയൽകാളകൾ പൈക്കളും
പാത്രങ്ങൾ നല്ലവസ്ത്രങ്ങൾ ഭൂഷണങ്ങളുമേ ദ്വിജ!
എല്ലാം കഴിഞ്ഞിതിക്കാലം കേവലം താലിമാത്രമാം.
കാണ്കെൻറമണിയില്ലാത്തകാതു നിന്മട്ടിലുള്ളവരാൾ
മടിയൻ മന്നിലില്ലാരും ഞാനിപ്പോളെന്തു ചെയ്തിട്ടും
കുടുംബഭരണം നന്നായ്‌ ഗൃഹസ്ഥൻ ചെയ്തുകൊള്ളണം
എന്നായ്‌ച്ചൊൽവൂ ശ്രുതികളുമിതു ധർമ്മം സനാതനം
ദരിദ്രന്നെങ്ങുവാൻ ബന്ധുദരിദ്രന്നെങ്ങുവാൻ രതി
ശർമ്മമെങ്ങു ദരിദ്രന്നാരറിഞ്ഞീടും ദരിദ്രനെ
വഴി ചൊല്ലാം ഭവാനോടു ദാരിദ്ര്യാഗ്നി കെടുക്കുവാൻ
പൊട്ടവസ്ത്രം കളഞ്ഞിട്ടു കേട്ടുകൊൾകെൻറ ഭാഷിതം
എഴുന്നേല്ക്കുക ടൻ വിപ്ര! ദൈവത്താൽ ബ്ഭൂരിദൻ നൃപൻ
അനരണ്യകുലോത്തംസൻ ഹരിശ്ചന്ദ്രൻ പ്രതാപവാൻ
അടുത്തുണ്ടായവനിനി വാഞ്ഛിതം നിറവേററിടും
ഞാനും കൂടെവരാം മക്കളൊത്തവൻെറയടുത്തുടൻ
വരു യാചിക്കണം പനോടർത്ഥമൊക്കെക്കിട്ടുമേ
എന്നിവണ്ണം പലകുറി ഭാര്യ ചൊല്ലിയൊരാ ദ്വിജൻ
സമ്മതിച്ചീലാ ദുരന്തചിന്തയുണ്ടാക്കന്തരം.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
സ്വയംവരമാത്ര നാലാമദ്ധ്യായം സമാപ്തം.

---

## ൩-ാം അദ്ധ്യായം.

സൂതൻപറഞ്ഞു.

തൽബ്ബ്രാഹ്മണചൊന്നതായ്ക്കേട്ടാത്തേജസ്വി ശ്രുതിബന്ധുവും
ബുദ്ധിമങ്ങിയിതെന്തെന്നു ചിന്തചെയ്തു മനസ്സിനാൽ
വേദാന്തം ചൊൽവതിനിവൾ വിഘ്നംചെയ്വാൻ തുടങ്ങയാം
സാന്ത്വവാക്കാലിസ്സതിയേ പ്പിന്തിരിപ്പിച്ചുനോക്കവൻ
എന്നുറച്ചിട്ടവിപ്രർഷി മുഹൂർത്തം ധ്യാനമാണ്ടവൻ
അടുത്താബ്ബ്രാഹ്മണിയപ്പാർത്തു ഹർഷംകൂടാതെചൊല്ലിനാൻ.

ശ്രുതിബന്ധുപറഞ്ഞു.

വേദാന്തംചൊല്ലൽവിട്ടീഞാൻ നൃപാന്തത്തിങ്കലേയ്ക്കുടൻ
പോകയില്ലബലേ പാഴിലെന്തിച്ചിന്തയുദിക്കുവാൻ
ഇല്ലത്തുഞാനുഞ്ഛവൃത്ത്യാ കൊണ്ടുവന്നരിയില്ലയോ
തൊടിയിങ്കൽക്കരിഞ്ചീരയില്ലയോ സതി മാഴ്കൊലാ
നമുക്കമീയുണ്ണികൾക്കും സാപ്പാടിന്നുചമയ്ക്കുവാൻ.

ബ്രാഹ്മണിപറഞ്ഞു.

ഇത്രസമ്പത്തുപാർത്തട്ടിലുള്ളതാക്കാണു ഭേദചിങ്ങ!
അങ്ങുചൊല്ലിയൊരീവാക്കാൽ ധന്യയായ് മോദമേററുഞാൻ
അങ്ങയ്ക്കുപാഴിൽവാക്കേവംപറവാൻനാണമില്ലയോ
തൊടിയിങ്കൽക്കരിഞ്ചീരവേരോടങ്ങുപറിച്ചുപോയ്
പനയോലപ്പാത്രമൊന്നുണ്ടുഞ്ഛവൃത്തിക്കസാധനം
മാഴ്കുമീമക്കളെഞാനും ജീവിപ്പാനിച്ഛയെങ്കിലോ
ഉടൻരാജാവൊടിച്ഛിയ്ക്ക കാമമങ്ങയ്ക്കുവൻതരും
ഇതേററംധർമ്മമാംസാധുചിവൊലന്മാരുടെപാവനം
മുററുമേവേദവേദാന്തപാഠത്തേക്കാളസംശയം
ഓത്തുചൊല്ലിപ്പിയ്ക്ക ചൊൽക യജിപ്പിയ്ക്കയജിക്കുക
ദാനംകൊടുക്കവാങ്ങിക്കകിവചെയ്യേണമന്തണർ
എന്നാൽവത്രപോകദയാനിധിയാംരാജസിംഹനിൽ
ദയവെക്കുകുട്ടികളിൽ ദീനയാമെന്നിലുംപ്രഭോ!
എന്നുധർമ്മാർത്ഥങ്ങളൊത്താപ്പെണ്ണുചൊന്നതുകേട്ടവൻ
ഉക്കളൊന്നവളിൽസ്സാന്ത്വംചെയ്യാമെന്നാൻ ദ്വിജോത്തമൻ
അവളോടൊപ്പമായ്മെല്ലെ ഗൃഹംവിട്ടിട്ടുഭൂസുരൻ
വഴിയ്ക്കോത്തുച്ചരിച്ചുച്ചൊല്ലിക്കൊണ്ടുചെന്നു നൃപാന്തികേ

അന്നേരത്താമഹാബാഹു കോസലേന്ദ്രൻ പ്രതാപവാൻ
അങ്ങുള്ളന്തണരേക്കമ്പിട്ടവർസൽക്കാരമേകിയോൻ ൧൯
പട്ടുമെത്തയെഴുംപൊന്നുങ്കട്ടിലിൽസ്സുഖമാണ്ടവൻ
ശ്രുതിബന്ധുദ്വിജൻ നേരേവന്നീടുന്നതുകണ്ടുതേ
വെണ്ണൽമീശമുടിക്കാരൻകീറക്കമ്പിളിച്ചുററിയോൻ
ഉയൎന്നോൻ വയർതാഴ്ന്നുള്ളോൻ ശ്യാമൻകാലിടറുന്നവൻ
ആമ്നായമുച്ചരിക്കുന്നോരുജ്ജ്വലദ്വിജയോധികൻ
കീറത്തുണിയെഴുംഭാൎയ്യമക്കളുംപിന്തുടൎന്നവൻ
അവൻവന്നതുകണ്ടിട്ടുകനിഞ്ഞു വിനയത്തൊടും
പരയാംഭക്തിയുൾക്കൊണ്ടിട്ടെഴുന്നേററു വരാസനാൽ
വൃദ്ധദ്വിജാന്തികംചെന്നു കുമ്പിട്ടുതൊഴുതങ്ങിനേ
പീഠംവാഴിച്ചിവനൊടുചോദിച്ചുകുശലംനൃപൻ ൨൦

ഹരിശ്ചന്ദ്രൻ പറഞ്ഞു.

വിപ്രർഷേ!സ്വാഗതം ഭാൎയ്യാപുത്രന്മാരൊത്തെഴുംതവ
എന്തിന്നിലയിലായ്പ്പെട്ടു സൎവ്വവേദജ്ഞനാംഭവാൻ
മോശംപ്രഭദ്രകനൃപൻ വിപ്രരെക്കാത്തിടാത്തവൻ
അവന്റെനാട്ടിൽപ്പാൎത്തല്ലോ ബ്രഹ്മൻകഷ്ടപ്പെടുന്നുനീ
പ്രത്യക്ഷവേദാകൃതിയാം ഭവാനെക്കണ്ടമാത്രയിൽ
ധന്യത്വമിങ്ങധന്യത്വംരണ്ടുഭാവവുമേററുഞാൻ
നിൻകാഴ്ചകൊണ്ടേധന്യത്വം ദ്വിജസത്തമ വിശ്രുതം
ബ്രഹ്മൻ!നിൻവാഞ്ഛിതാൎത്ഥത്തെയിപ്പോൾത്തന്നെതരായ്കയാൽ
അധന്യത്വവുമോൎക്കുന്നേനങ്ങയ്ക്കെന്താണുകാംക്ഷിതം
യോഗ്യനാമങ്ങുചൊൽകായതേകീട്ടിങ്ങുകൃതാൎത്ഥത
നേടാനൊന്നുള്ളുവെന്നുന്നു ശ്ലാഘ്യാതിഥി ഭവാൻമതം ൨൧

ശ്രുതിബന്ധു പറഞ്ഞു

നീ ധാതാവു വിധാതാവു മഹേന്ദ്രൻ വരുണൻ ഹരി
സമവൎത്തി ധനാധീശൻ രവി വൈശ്വാനരൻ ശശി
പിതാവു ബന്ധു ഗുരു മുററതിഥിബ്രാഹ്മണൎക്കു നീ
ധൎമ്മൻനീതന്നെ രാജേന്ദ്ര! നീപ്രജാപതിയീശ്വരൻ.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഞാനോക്ഷത്രിയദായാദൻ വിപ്രനിൽത്താനവൻദ്വിജ!
രജോഗുണംകൊണ്ടുൾക്കെട്ടോൻ കാമക്രോധപരായണൻ

അവലിപ്തൻ സദാമത്തൻ പരഹിംസാപരൻ ഖലൻ
എന്നേധാതൃവിധാത്രാദിദേവാസാദ്ധ്യാഹ്വയങ്ങളാൽ
സ്തുതിപ്പാൻ യോഗ്യനാണോ ഞാൻ വിശേഷാൽവിപ്രനാംതവ
നിന്മട്ടുള്ളന്തണരുടെകാലടിത്താമരപ്പൊടി
ഏറെനാൾകൊണ്ടേല്ക്കുവാനുമർഹനോ സ്തവമെന്തുവാൻ.

ശ്രുതിബന്ധു പറഞ്ഞു.

രവിവംശപ്രസൂതന്നു സത്യസന്ധന്നു മന്നവ!
ധർമ്മിഷ്ഠന്നു വദാന്യന്നു വിനീതന്നു സ്വഭാവമായ്
തക്കതാണിച്ചൊന്നവാക്ക ചിത്രമല്ലാ മഹീപതേ!
ഏവംഗുണമെഴും നിന്നെയഡംഭൻവിപ്രഭക്തനേ
വരിയ്ക്കുംസ്ത്രീകളൊക്കെയും പ്രസാദിക്കുംസുരേശ്വരർ
നീതന്നെയോഗ്യൻരാജേന്ദ്ര! മൂപ്പാരുംകാത്തുകൊള്ളുവാൻ.
ഇതിലേറെസ്തുതിപ്പാനും മാഹാത്മ്യം നിങ്കലുണ്ടെടോ
വിസ്തരിച്ചതുചൊല്ലാം ഞാൻകേൾക്കണംസാവധാനമായ്
സത്യാൽസൂര്യൻചരിയ്ക്കുന്തു വാനിൽവിശ്വംവിളക്കുവോൻ
ധർമ്മത്താലിന്ദ്രനായ്ത്തീർന്നു ശക്രൻകാക്കുന്നുവിണ്ണോരേ
ബ്രഹ്മവിഷ്ണുമഹേശന്മാരേവരുംധർമ്മരൂപികൾ
അസ്സത്യധർമ്മങ്ങൾനൃപ! നിന്നിൽനിത്യപ്പൂണ്ടുറപ്പൊട്ടും
അഴിച്ചൂഴ്മൊഴിയൂഴി സ്വധർമ്മത്താൽബിഭരിയ്ക്കുകിൽ
ധർമ്മത്താലാമഹീപാലൻ ധാതാവാണെന്നുമെൻമതം
മന്നിൽബിഭ്രതൌഘങ്ങൾ മുറ്റുംനന്നായ്കാക്കമതന്ദ്രിതൻ
ദുഷ്ടരേവെന്നുനല്ലോരേക്കാക്കയാൽ ഹരിയാംനൃപൻ
മുറ്റുംശത്രുക്കളേവെന്നു യജ്ഞംചെയ്തു സദക്ഷിണം
മൂപ്പാരിൽച്ചേർപരത്തീട്ടമതിനാലിന്ദ്രനാണുപോൽ
പ്രതാപനതസാമന്തനേവർക്കുംചേർകൊടുപ്പവൻ
സൂര്യനത്രേനൃപൻ പ്രാണികൾക്കാഹ്ലാദപ്രദൻ വിധു
സമവർത്തിനിലയ്ക്കൊങ്ങുംദണ്ഡ്യനിൽദണ്ഡമേകുവോൻ
ധർമ്മരാജാവെന്നുചൊൽവൂ നൃപൻ ധർമ്മംനടത്തുവോൻ
ചുട്ടുംശത്രുക്കളെപ്പോരിൽ സ്വതേജസ്സാലെ വീര്യവാൻ
അഗ്നിയാകുന്നു രാജാവു ദാനാൽ ധനദനാണവൻ
രാജദണ്ഡഭയാൽധർമ്മംചരിപ്പൂലോകർമന്നവ!
നന്നായ്മന്നവർകാക്കുന്നോർ മന്നിൽനിർഭയരായ്ഭവിക്കർ.

സ്വസ്ഥചിത്തർകളായ്സ്സാംഗവേദം ചൊൽവവർ ചുററുമേ
അഗ്നിഷ്ടോമാദിയജ്ഞത്താൽ യജിപ്പൂ സുരമുഖ്യരേ.
ശ്രാദ്ധാൽ പ്പിതൃക്കളേത്തൃപ്പിയ്യൂന്നു മുനികളേത്തപാൽ
ഷൾക്കർമ്മനിഷ്ഠരായ് മുററും ദേവതാതിഥിപൂജകർ.
വ്രതങ്ങളും ചെയ്തിട്ടുന്നു മന്നോർ പോററീടുമാറവർ
ശുശ്രൂഷിച്ചാബ്രാഹ്മണരേസ്സാദരം മൂന്നുജാതിയും
സ്വസ്വധർമ്മങ്ങൾ ചെയ്യുന്നു രാജദണ്ഡഭയാൽ ദൃഢം
ആ നിയ്യോ സത്വഗുണവാൻ ശത്രുപക്ഷപ്രതാപനൻ
വിശേഷിച്ചും വിപ്രഭക്തൻ ദയാലു ജനരഞ്ജകൻ
മററുമന്നോർക്കുമേൽ വിശ്വകത്തുമട്ടു ജ്വലിയ്ക്കുമാം
സത്വമൊത്തോൻ നൃപൻ ശ്രേഷ്ഠൻ രജസ്സൊത്താൾ മദ്ധ്യമൻ
തമസ്സൊത്തോനധമനാം സേവ്യനല്ല ബുധർക്കവൻ
അങ്ങോ സത്വഗുണം ചേർന്നോൻ ഭൂസുരന്മാർക്കു സേവ്യനാം
ഭൂമിതൊട്ടാബ്രഹ്മലോകംവരേ നിൻ നല്ലകീർത്തിയും
ചന്ദ്രാർക്കന്മാരുള്ള കാലമെന്നെന്നും നൃപ! വായ്ക്കുമേ.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ബ്രഹ്മൻ സാത്വികമെമ്മട്ടു രാജസം താൻ തമോഗുണം
അവയൊത്തോർ ചെയ്വതെന്തു കർമ്മമെങ്ങിനെ ചൊൽകമേ.

ശ്രുതിബന്ധു പറഞ്ഞു.

സത്യം തപം ദാനമേവം ദയ യിന്ദ്രിയനിഗ്രഹം
അഹിംസ യാർജ്ജവം ശൌചം ക്ഷമയും സാത്വികങ്ങളാം
രജോഗുണങ്ങളേച്ചൊല്ലാം കേട്ടാലും നൃപകുഞ്ജര!
കാമം ക്രോധം ലോഭമേവം മാത്സര്യം പരഹിംസനം
കൃതഘ്നത്വം ഡംഭം രജോഗുണങ്ങളിവയാണുപോൽ
നിദ്ര പിന്നെ മദോന്മോഹം ദുഷ്പ്രമാദാലസ്യവും നൃപ!
ജാള്യം ഭയം കാതരതയെന്നത്രേ താമസങ്ങളും
സൽക്കർമ്മി നേരെഴും ദാന്തൻ ദേവപൂജാപരൻ ശുചി
ശ്രദ്ധാഭക്തികളൊത്തുള്ളോൻ നിരീഹൻ ശാന്തമാനസൻ
ഹൃഷ്ടധീയായ്ശ്ശക്തിപോലെ പാത്രത്തിൽ ദാനമേകുവോൻ
അനാസ്തികൻ ധർമ്മപരൻ ദിപ്തൻ മായമൊഴിഞ്ഞവൻ
സേവിപ്പൂ സത്തരേ നിത്യം സത്യവാനവനുത്തമൻ
അവനന്തേ ദേവനായി സ്വർഗ്ഗലോകത്തു പൂജ്യനാം

വിപ്രധിക്കാരവാൻ കാമി ഡംഭാണ്ടോനജിതേന്ദ്രിയൻ
ഏവരേയും ഹിംസചെയ്യോൻ നിൎദ്ദയൻ ക്രോധനൻ നൃപ!
അപാത്രദായി ദ്വേഷിപ്പോൻ നാസ്തികൻ പാഴ്ധൎമ്മവാൻ
ചലസംസൎഗ്ഗി പൂരുഷൻ രജസ്സോത്താള്ള മദ്ധ്യമൻ
അവനന്തേന്ത്യനിലയിൽപ്പെട്ടദുഃഖങ്ങളേല്ക്കുമേ
തമോഗുണാഢ്യനശ്ശുചി രാജാവേ ധൎമ്മമററവൻ
അന്യഭാൎയ്യാരതൻ മൂഢൻ നിദ്രാലസ്യപരൻ സദാ
ചീത്തയുണ്ണോൻചൂതുകാരൻമദ്യപൻ ചീത്തചൊൽവവൻ
അപ്പുമാനധമൻതാനെന്നറിയൂ പുരുഷൎഷഭ!
അവൻ തിൎയ്യക്കായൊടുക്കം ദുഃഖൻവാഴ്മൂഴിയിൽ
എന്നീഗുണങ്ങളൊക്കേയും നിന്നോടോതീ ചുരുക്കി ഞാൻ
സ്വാസ്തിയങ്ങയ്ക്കു ധൎമ്മത്താൽക്കാക്ക പ്രജകളേ പ്രഭോ!

സൂതൻപറഞ്ഞു.

ഉടൻകാൽക്കൽവണങ്ങീട്ടു രാജൎഷി ബഹുഹൃഷ്ടനായ്
മാറിൽച്ചാൎത്തുംഹാരവും വൻവിലയാംകുണ്ഡലങ്ങളും
കൈക്കേഴുംരണ്ടുവളയുംമുരിക്കൈമോതിരത്തെയും
ഈനല്ലദിവ്യാഭരണമൊക്കെയുംമുനിമുഖ്യരേ!
നന്ദിപൂൎവ്വമിവനേകീട്ടിനിത്താനെന്തുചെയ്യണം
ബ്രാഹ്മൻ! ഭവാനെന്തഭീഷ്ടം നിശ്ശങ്കമരുളേണമേ
ഇച്ശയെത്രയ്ക്കുമൊട്ടുക്കതരാമില്ലൊരുസംശയം
എൻെറയീദ്ദേഹവും വിദചൻ പടയോടൊത്തരാജ്യവും
രത്നങ്ങളും ധനധാന്യങ്ങളിവവിപ്രപ്രസാദനം
സാധോ!വെമ്പുന്നിതെന്നുള്ളം ചൊൽകെന്തൊന്നുതരേണ്ടു ഞാൻ
എന്നോതികേട്ടുഭൂദേവൻ ഭൂഷണങ്ങളെവാങ്ങിയും
ഇവനാശീൎവ്വാദമേകിപ്പുകഴ്ത്തിക്കൊണ്ടുചൊല്ലിനാൻ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ശ്രുതിബന്ധുകൃതഹരിശ്ചന്ദ്രരാജസ്തുതി അഞ്ചാമദ്ധ്യായം സമാപ്തം.

—o—

## ൩-ാം അദ്ധ്യായം.

ശ്രുതിബന്ധു പറഞ്ഞു.

എന്മട്ടുമുതൽനേടീടാനറിയാത്തോൎക്കു മന്നവ!
സാധുക്കൾക്കീപ്സിതസമ്പത്തു നികത്താൻപോന്നവൻ ഭവാൻ
നിന്നോടെന്യേ നരവ്യാഘ്ര! യാചിക്കില്ലന്യനോടു ഞാൻ
മത്തഹസ്തീന്ദ്രനെക്കൊന്നു മാംസംതിന്നു നൃകേസരി
പൊട്ടക്കഴുതമാംസത്തിൽ തൃഷ്ണവെയ്ക്കുന്നതെങ്ങിനേ
ഞാൻ പ്രാണനോടിരിക്കുന്നകാലത്തോളം യഥാസുഖം
ഗൃഹത്തിൽതാൻ ചിന്തയെന്യേ വേദംചൊല്ലിസ്സദാപ്പോഴും
രാജൻ ബന്ധുക്കളൊത്തങ്ങുതരുംസമ്പത്താൽക്കഴിക്കണം
ഇവിടെപ്പാൎപ്പിനിക്കാകാശ്രമമാം നിന്റെനാട്ടിൽ ഞാൻ
പാൎപ്പാനിച്ഛിക്കുന്നിതെന്നാൽ സസ്യംവെള്ളവുമുള്ളതായ്
ധനധാന്യംവാച്ചൊരൊറ്റഗ്രാമം തന്നീടവേണമേ.

രാജാവു പറഞ്ഞു.

ഗ്രാമമിമ്മട്ടിലായ് നൂറുതരേൻഞാൻ ബ്രാഹ്മണോത്തമ!
നൂറായിരംപയ്ക്കളെയും കോടിയോളം സുവൎണ്ണവും
ഭൂഷണൌഘം മെത്തകളുമാസനങ്ങൾ പടങ്ങളും
ഞാനിതാതന്നു വിപ്രേന്ദ്ര! വേറേകാംക്ഷിപ്പതെന്തുവാൻ
അതുംചോദിക്ക തരുവേൻ ഭവാൻ പാത്രം ദ്വിജേന്ദ്ര! മേ
എന്നാബ്ഭൂപൻചൊന്നവാറു ധീയേറുംദ്വിജഭാൎയ്യയാൾ
ഹരിശ്ചന്ദ്രനൃപൈശ്വൎയ്യം പരീക്ഷിക്കുവതിന്നുടൻ
ഇഷ്ടധിയായി നേരിട്ടുചൊല്ലി ബ്രാഹ്മണിയിങ്ങിനേ
രാജാവേ! നീ നന്ദിപൂൎവ്വമെന്നിഷ്ടം നൽകുമെങ്കിലോ
സത്യപ്രതിജ്ഞൻ നീയെങ്കിൽ കേട്ടുകൊൾകെന്റഭാഷിതം
നാഗലോകംവാഴുമഹിനായകന്റെ ഗൃഹത്തിലായ്.
തമോഹരാഖ്യമായുണ്ടു പെരുത്തുത്തമമാം മണി
എന്നേവമെന്നച്ഛനോടു ചൊൽകയുണ്ടായി നാരദൻ
പണ്ടുഞാനവിടെപ്പാൎക്കെയിതുകേട്ടിതുമന്നവ!
അതുനേടി സ്വവീൎയ്യത്താൽ വൈകാതങ്ങുതരേണമേ
എന്നാലാമണിമൂൎദ്ധാവിൽച്ചൂടീട്ടീഞാൻ കൃതാൎത്ഥയാം.
ചോദിപ്പേൻമറ്റൊരുവരമതുംതന്നീടണംഭവാൻ
എന്നുംകരന്നിടുംപയ്ക്കളുണ്ടല്ലോവരുണാലയേ

അവററിൻപാലമൃതൊരുകുറിയത്ത്യൻകുടിയ്ക്കുകിൽ
ശുദ്ധൻനീരോഗനായ്മാസംതൃപ്തനാമെന്നുകേൾപ്പിയാം
ഞങ്ങൾക്കുകൊണ്ടുതരികദിവ്യഗോക്കളെയാറിനെ
കിടാങ്ങൾ നിൻ പ്രസാദത്താൽ ഹൃഷ്ടപുഷ്ടരനാമയർ
അദൈന്യരായ്ഹരിശ്ചന്ദ്ര!വാഴ്കമെന്നുടെബാലകർ.'

സൂതൻ പറഞ്ഞു.

അവാമെന്നവളോടോതി വദാന്യൻ സത്യസംഗരൻ
തേരേറിയുടനേതന്നെ വില്ലുലച്ചിട്ടുവീർയ്യവാൻ
ഞാൺപൂട്ടിയതിഗംഭീരംചെറുഞാണൊലിയിട്ടുതേ
അജ്യാതചാപഘോഷമൂലംകുലുങ്ങിധരണീതലം
സ്തംഭിച്ചുകടലാകാശംപൊട്ടുമാറായ്വിപ്രരേ!
നമസ്കരിച്ചിട്ടീശന്നും ശാർങ്ഗിയാംവിഷ്ണുവിന്നുമേ
ബ്രഹ്മാവിന്നുംവാനവർക്കും ഗുരുവാകുംവസിഷ്ഠനും
അമ്പുവില്ലിൽതൊടുത്തിട്ടാബ്രഹ്മാവേകിയൊരസ്ത്രമേ
വജ്രംമഹാബാഹുവുടൻ മന്ത്രത്താൽചേർത്തിതായതിൽ
അയസ്സൂത്താൽപ്പാർപിളന്നു പഴുതുണ്ടാക്കിയക്ഷണം
അബ്ബിലംവഴിയേതന്നെകടന്നാത്തേരൊട്ടുംവശി
നാഗലോകംപുക്കിതുടൻ ഹരിശ്ചന്ദ്രൻ പ്രതാപവാൻ
വിസ്മയത്താൽക്കൺവിടുത്ത്ഗന്ധർവ്വന്മാർ സചാരണർ
പാതാളംപൂകുമവനേക്കണ്ടാരാകാശമാണ്ടവർ
മന്നെഴുംഭൂതനിരയുമാമന്നനുടെഭൂത്യവും
മോഹിച്ചുതൽപ്രഭാവത്താലറിഞ്ഞില്ലൊന്നുമേദ്വിജ!
മഴക്കാറടവാംസൂര്യ്യബിംബമെന്നവിധംക്ഷണം
നാഗരാജാലയംപൂക്കശംക്ഷിതി ധീരചരിയവൻ
വീണ്ടുംനിറച്ചുപാതാളംചെറുഞാണൊലിയാലുമേ
ഉഴന്നുപോമീപാതാളംവാഴുംനാഗങ്ങളൊക്കെയും
ഹരിശ്ചന്ദ്രൻെറ സംരംഭമുണർത്തീതക്ഷകന്നുടൻ
അപ്പൊഴേതാൻചൊടിച്ചിട്ടു തക്ഷകൻ പന്നഗാധിപൻ
അണ്ണൻവാസുകിവേണ്ടെന്നുപറകിലും തമ്പിമാരുമായ്
പ്പോന്നിതുക്കിൽപ്പന്നഗങ്ങളൊത്തു മന്നനെവെല്ലുവാൻ
വൻവായിൽനിന്നിട്ടുവിഷജ്വാലകക്കീട്ടുമേവരും
വളഞ്ഞീടുടൽനീണ്ടുമുളാർചീററിബ്ഭത്സിച്ചിതായവർ.

ഫണീന്ദ്രൻതൻഫണംകക്കുംവിഷത്തീച്ചൂഴമാനൃപൻ
ക്രൂസാതവരെയാരേയും ഗരുഡാസ്ത്രംമഹത്തരം

വിട്ടിതായതിനാൽക്കെട്ടിതാവിഷജ്വാലയൊക്കെയും
ഉടൻ കാർക്കോടകൻ കോപി തക്ഷകൻ ശംഖപത്മരും

പലമാതിരിശസ്ത്രങ്ങൾവിട്ടുകൊണ്ടിതു ഭൂപനിൽ
അശ്ശസ്ത്രങ്ങൾപൊടിച്ചിട്ടുരൌദ്രമന്ത്രശരങ്ങളാൽ

അഗ്നേയാസ്ത്രംകൊണ്ടവരേകമ്പനത്താൽച്ചുട്ടെരിക്കുവാൻ
ജപിച്ചാഗ്നേയമാമസ്ത്രമസ്ത്രവിത്തമനാമവൻ

വിട്ടുമുറ്റുംഫണികളിൽശ്ശംഖഘോഷംമുഴക്കവോൻ
അഗ്നേയാസ്ത്രങ്കൊണ്ടുപൊള്ളിപ്പിടച്ചിട്ടങ്ങുമിങ്ങുമേ. ൨൯

ചുട്ടുമോഹിച്ചുപേടിച്ചുപാഞ്ഞൊഴിഞ്ഞവർതോറ്റുപോയ്
ദൈത്യരേവിഷ്ണുവാംപോലെകൊമ്പരേസ്സിംഹമാംപടി

ആനസിംഹൻതാർക്ഷ്യമട്ടുമന്നവൻവെന്നിടുന്നവർ
തക്ഷകാദികൾനാഗങ്ങളാർത്തുപേടിച്ചുഴന്നവർ

പ്രാണസംശയമാണ്ടോരേക്കൊന്നില്ലാ ദയയാണ്ടവൻ
പിന്നെവാസുകിചെന്നാത്മഫണമൊക്കെച്ചുരുക്കിയോൻ

പ്രസാദിപ്പിച്ചുവിനയച്ചൊൽകളാൽ നരനാഥനേ
ശ്രീമാൻ വില്ലിൻഞാണഴിച്ചു മഹാസ്ത്രംസംഹരിച്ചവൻ

സംഗമിച്ചൂവാസുകിയായ്പ്രീതിപൂണ്ടമനസ്സോടും
പന്നഗേന്ദ്രൻഭൂപതിയേത്തഴുകിത്തൻഗൃഹാന്തരേ. ൩൦

കടത്തിയിവനെസ്സൽക്കരിച്ചുചോദിച്ചുസാദരം

വാസുകി പറഞ്ഞു.

രാജാവേ! നിൻകാംക്ഷയെന്തു വന്നതിന്നെന്തുകാരണം
എന്തിന്നയുദ്ധസംരംഭംചെയ്തു വീര്യമെഴുംഭവാൻ
അമ്പോവീര്യംധൈര്യമമ്പോ അമ്പോദിവ്യാസ്ത്രവൈഭവം
ഇന്ദ്രനേയും കാലനേയുംവെൽവാനാളാണുനീ നൃപ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

തമോഹരാഖ്യമായുള്ളരത്നംസൂര്യാനലപ്രഭം
ബ്രാഹ്മണന്നായ്തന്നിടേണമതിന്നായ്വന്നതാണുഞാൻ
ശംഖൂതിനേൻഞാൻ രാജാവേ!ഭവാനറിവുതന്നിടാൻ

എൻറയുള്ളറിയാഞ്ഞിട്ടുപോരിന്നന്നിയുറച്ചവർ
നിന്നാൾക്കാർവന്നെതിർത്തിട്ടീമഹായുദ്ധംനടന്നതാം. ൩൧

നിൻമൈത്രത്താൽനയത്താലുമിപ്പോൾ ശ്രമമണഞ്ഞു ഞാൻ.

സൂതൻ പറഞ്ഞു.

അവനമ്മട്ടേററുരച്ചു രത്നംനല്കി സുരേന്ദ്രരേ!
മാണിക്യകുണ്ഡലംനീളെനിമ്മലപ്പട്ടുരണ്ടുമേ
ചന്ദ്രാഭഹാരവുംമററുദിവ്യാഭരണജാലവും
രാജസിംഹന്നുനൽകീട്ടുബഹുമാനിച്ചുവീണ്ടുമേ
പറഞ്ഞയച്ചുനാഗേന്ദ്രൻവൻതേരാളിനരേന്ദ്രനേ.

ഋഷികൾ പറഞ്ഞു.

ഈമന്നവൻെറതേരിന്നു ശക്തിയുണ്ടായതെങ്ങിനേ
ക്ഷണംനാഗാലയത്തെത്താൻപോയതെങ്ങിനെവാജികൾ
ഞങ്ങൾക്കീസ്സംശയംതീൎക്കു രോമഹൎഷണനന്ദന!

സൂതൻ പറഞ്ഞു.

പണ്ടയോദ്ധ്യാനഗരിയിൽ നാടൊക്കെക്കാത്തിരിയ്ക്കവേ
വസിഷ്ഠൻമാമുനിശ്രേഷ്ഠൻ ഹരിശ്ചന്ദ്രനൊടോതിനാൻ

വസിഷ്ഠൻ പറഞ്ഞു.

തൊൻപതത്തായിരത്താണ്ടുതപംചെയ്തേററിരിപ്പതായ്
എന്നച്ഛനാംമഹാത്മാവാംബ്രഹ്മാവോതിയിരിപ്പതായ്
ഗൂഢമാമീമഹാമന്ത്രമങ്ങേയ്ക്കോതാം നരാധിപ!
ഈ മന്ത്രത്തിൻെറ മാഹാത്മ്യാൽ മേരുമാമലയിങ്കലും
ഉദയാദ്രിയിലും പാതാളത്തും ദ്വീപേഴിലും നൃപ!
സ്മരിക്കിലങ്ങക്ഷണത്തിൽച്ചെന്നുചേരുമസംശയം
ശരത്തിങ്കൾക്കൊക്കുമവ മനോവേഗങ്ങൾ വാജികൾ
ശസ്ത്രാസ്ത്രാവധ്യങ്ങൾ തപോബലാൽ സൃഷ്ടിച്ചുഞാനിവ
പോരിൽശ്ശത്രുക്കൾക്കഭേദ്യം ശ്രീയാണ്ടോരീമഹാരഥം
ഹംസധ്വജമിയന്നൊന്നുമഹാരത്നപരിഷ്കൃതം
ഈ നാലു ദിവ്യതുരഗമേന്തുമിത്തേരിലാണ്ടനീ
മുററുംശത്രുക്കളേവെല്ലും ദേവദാനവരാകിലും
ഇതാവേദശിരസ്സെന്നദിവ്യാസ്ത്രത്തെഗ്രഹിയ്ക്കനീ
അമോഘമിതുതിപ്പോലെശത്രുസൈന്യത്തിന്നേച്ചിട്ടും
എന്നോതിയിവനീമന്ത്രമോതീട്ടുമുനിസത്തമൻ
അസ്ത്രമശ്വങ്ങളുംതേരും കൊടുത്താൻ മുനിമുഖ്യരേ!

ദിവ്യാശപങ്ങളെഴുന്നോരാരാത്തോരാണശസ്ത്രബലത്തിനാൽ
മന്ത്രപ്രഭാവമുള്ളോന്നാൽ ബ്ഭുജഗാലയമെത്തിനാൻ
ക്ഷണംജയിച്ചാൻ യുദ്ധത്തിൽ തക്ഷകാദിഫണീന്ദ്രരേ

അതിന്നശേഷംകദ്രുവും സശ്രദ്ധം കേൾമുനീന്ദ്രര!
നാഗേന്ദ്രസൽകൃതൻ നേടീട്ടവൻ രത്നംതമോഹരം
പോയാൻവരുണലോകത്തും ഗുരുവിൻമന്ത്രവൈഭവാൽ.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം, നാഗങ്ങളെജ്ജയിച്ച
തമോഹരരത്നാപഹരണം ആറാമദ്ധ്യായംസമാപ്തം

---

## ൭-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

വേഗംഗരുഡനേപ്പോലെയാബ്ബിലംവഴിപോന്നുടൻ
മുഴങ്ങുംതേരുമായിട്ടു പടിഞ്ഞാട്ടെയ്ക്കുപോയിനാൻ

നക്രനാഗഝഷംചിന്നിഗ്ഗംഭീരാരാവഭൈരവം
സമുദ്രംചുഴവേക്കണ്ടു നടുവേവരുണാലയം

മഹത്തായ്സ്ഫടികാകാരം കിന്നരോരഗസേവിതം
ദുന്നിരീക്ഷ്യം ദുഷ്പ്രധൃഷ്യമണഞ്ഞുരഥിപുംഗവൻ

ശ്രീമാൻശംഖൂതിനാൻവില്ലിൻഞാണലച്ചുമുനീന്ദ്രരേ!
പ്രളയക്കാറൊലിയ്യൊക്കുംജ്യാഘോഷംശംഖനാദവും

കേട്ടെഴുന്നിട്ടുസന്നദ്ധനായിക്കണ്ടവനേയുമേ
ആ വാരുണജനംമുററും വരുണന്നതുണർത്തിനാർ

ക്രോധത്തുടുങ്കടക്കണ്ണൻ നാലംഗപ്പടയൊത്തവൻ
പോരിന്നു തന്മക്കളൊത്തുവിട്ടു തന്നുടെസേനയേ

കത്തിവേൽഗദവാൾഭിണ്ഡിപാലംവെണ്മഴുവങ്ങിനേ
ഗദാമുസൃണ്ഠിമുസലംമുൽഗ്ഗരംശരവൃഷ്ടിയും

പ്രയോഗിച്ചു സൈനികങ്ങൾ ചൂഴന്നിന്നിട്ടു ശൂരനിൽ
തെരണിദ്വീപമായാനക്കൂട്ടനക്രങ്ങളുള്ളതായ്

തുരംഗഝഷമുള്ളോന്നായ് സിംഹനാദാരവാഢ്യമായ്
ശരത്തിരകലന്നുഗ്രം രണ്ടാംകടൽകണക്കിനേ

വരുണപ്പടകണ്ടിട്ടുകൂസാതേ നരനായകൻ
ഇന്ദ്രചാപാഭമായ്പ്പൊൻകെട്ടുള്ള ചാപമെടുത്തവൻ

ഞാൺപൂട്ടിയേന്തിടും വീരൻ സൂര്യാംശൂഗ്രശരങ്ങളേ
തീക്ഷ്ണാഗ്രങ്ങളെ മന്ത്രിച്ചുവിട്ടാനശനിയൊത്തവ
അവർവന്നേററുനിറയേത്തകന്നാശരവൃഷ്ടിയേ
ശരൌഘംകൊണ്ടു നേരിട്ടുതടുത്തലഘുവിക്രമൻ
ബാണങ്ങൾതടവററായ്ത്തു രൌദ്രമന്ത്രംജപിച്ചവൻ
ആ നരേന്ദ്രന്നുള്ള സൂതൻ സുബാഹുബാഹു ബുദ്ധിമാൻ
രഥാശ്വങ്ങളെയോടിച്ചിതാസ്സൈന്യംചുററുമേ വശി
വെക്കംകൊള്ളിചുഴററുമ്പോലിടംചുററിക്കടന്നുടൻ
മഹാരഥൻ ശത്രുസൈന്യം മുഴക്കീ പുകഴാന്നവൻ
അവൻെറവില്ലിൽനിന്നേന്നുമിടിത്തീയ്യൊലിയൊത്തവ
വിഷപ്പാമ്പുകൾപോലുഗ്രംരൌദ്രമന്ത്രമണച്ചവ
പൊൻകെട്ടിമുനമിന്നിപ്പാഞ്ഞെത്തുന്നാരാചരാജികൾ
അർദ്ധചന്ദ്രം ക്ഷുരം ഭല്ലവിപാഠാഞ്ജലികങ്ങളും
മററുമമ്പുകൾദിക്കെങ്ങും തിങ്ങി മൂടിനഭസ്ഥലം
തടവററായവൻവിട്ട കണക്കെന്യേ ഭൂപേന്ദ്രരേ!
തേർത്തേരാളാനകുതിരക്കാലാളുകളേയുമേ
പിളന്നറുത്തേവരേയുമുടനോടിച്ചുവിട്ടുതേ
എയ്ത്തേററാരഥിവീരന്മാർ കൊടിവിൽചട്ടയററവർ
പേടിച്ചോടുന്നിതുചിലരമ്പേററുടൽമുറിഞ്ഞവർ
നരവീരൻസ്വസൈന്യത്തെവെന്നപ്പോൾ വരുണാത്മജർ
പാഞ്ഞേററുചൊടിയാൽത്തേരുമായിവില്ലുമുലച്ചവർ
തുമ്പിക്കൈപോലെഴുംകയ്യിൽതുമ്പിക്കയ്യൊത്തവില്ലുമായ്
അവരെത്തുന്നതായ്ക്കണ്ടുതുമ്പിക്കയ്യൊത്തവില്ലുടൻ
ഉലച്ചുയുദ്ധസംരബ്ധൻ വീണ്ടുമമ്പുകൾതൂകുവോൻ
മഹാരഥൻ സിംഹനാദംചെയ്തുജ്യാതലഘോഷവും
വരുണാത്മജർകോപിച്ചാവീരനാം നരമുഖ്യനിൽ
ഘോരംശരൌഘംവർഷിച്ചു കുന്നിൽക്കാറുകൾപോലവേ
അപ്പത്താളോടിങ്ങൊരാൾക്ക ടന്നിതു മഹാരണം
അന്യോന്യംചൊടിയാണ്ടുള്ളോർക്കസ്ത്രംവർഷിക്കുവോർക്കഹോ
കണ്ണുരുട്ടിച്ചുണ്ടുകടിച്ചുൽക്കടഭ്രുകുടീമുഖർ
വരുണാത്മജർ മന്നൻെറ സൂതനിൽ തേർഹയങ്ങളിൽ
ശസ്ത്രവർഷങ്ങൾവർഷിച്ചു നിരന്തരമവങ്കലും

സുബാഹുക്രുസൽക്കൂടാതെ യമ്പോററുമുറിയേല്ക്കിലും
തളരുന്നില്ല ഗാംഭീര്യാൽ തേർവാജികൾനടത്തുവോൻ
ചട്ടപൊട്ടാത്തവനിലും ചാപാത്തശപങ്ങളിങ്കലും
ദിവ്യാശ്വത്തേരിലുമായ് വീഴുംമുഖ്യശരങ്ങളോ
മുനപൊട്ടിത്തകർന്നിട്ടു മിന്നീ ദീപങ്ങൾപോലവേ
ഹരിശ്ചന്ദ്രൻ വാശിപൂണ്ടിട്ടവരോടോതി നിർഭയം
പൊരുവിൻ പാഞ്ഞുപോകായ്വിൻ ശൂരരാം നിങ്ങളെന്നുടൻ
ചെവിയോളം വലിച്ചെയ്യും തുകന്നവിശിഖങ്ങളാൽ
കൊടികണ്ടിച്ചു തേർവാജികളേ പ്പിനാക്കമാക്കിനാൻ
അവരപ്പോൾവാശിപൂണ്ടു നൃപനെക്കൊലചെയ്യുവാൻ
ദിവ്യാസ്ത്രങ്ങളെമന്ത്രിച്ചുവിട്ടുകൊണ്ടിതുവിപ്രരേ!
ക്രുസൽവിട്ടാമഹാസ്ത്രങ്ങൾ തട്ടുത്തസ്ത്രങ്ങളാലവർ
കൈവേഗമുള്ളോൻ ബ്രഹ്മാസ്ത്രം ജപിച്ചമ്പുകൾ തൂകിനാൻ
അവജ്ഞകല്പബാണങ്ങൾ കാലസൂര്യാംശുവൊത്തവ
ഏററുമെയ് ചുട്ടതോറേറാടീ വരുണാത്മജരൊമ്പതും
വരുണൻറമകൻ ജ്യേഷ്ഠൻ പുഷ്കരൻ വീര്യമാന്നവൻ
നാഗരാജാഭമായുക്കൻ ഗദ മന്ത്രംജപിച്ചുടൻ
കാലദണ്ഡംപോലെയുള്ളതെറിഞ്ഞു മന്നവൻറമേൽ
വാനോക്കംനോക്കവാൻവസ്വാത്തതെത്തുന്നതുകണ്ടവൻ
നിറുത്തിനാൻ വത്സദന്തവികർണ്ണിക്ഷുരകങ്ങളാൽ
അതമ്പൊക്കെത്തകർത്തുംകൊണ്ടിടിത്തീപ്പോലടുക്കവേ
ക്രുസാതെ ഗുരുതന്നോരുവമ്പെഴും ഗദകൊണ്ടവൻ
തച്ചാൻ വ്യാളികണക്കായ താഴിയിൽപ്പൊട്ടിവിണ്ടതേ
പിന്നെശ്രീയേറുമൈക്ഷ്വാകനവൻകൈക്കൊണ്ടവില്ലിനേ
ഒരമ്പുകൊണ്ടെയ്തറുത്തു ചട്ടമൂന്നെയ്തുവീഴ്ത്തിനാൻ
മാറത്തൊരൊററഭല്ലത്താലെട്ടാൽക്കൈരണ്ടിലുംശരി
കീറിക്കൊണ്ടാൻപുഷ്കരാക്ഷൻപോരിൽപ്പുഷ്കരവീരനേ
മനസ്സഴന്നുപിന്നാക്കംവാങ്ങീ വരുണനന്ദനൻ
അവൻതോററപ്പൊളങ്ങിങ്ങും പാഞ്ഞുപോയീ പെരുമ്പട
വരുണൻചാരർചൊല്ലീട്ടീക്കഥകേട്ടംബുനായകൻ
രാജാവിൻവിക്രമംകേട്ടിട്ടത്ഭുതപ്പെട്ടിതേററവും
സ്വസൈന്യപീഡകേട്ടിട്ടു പരം ക്രോധവുമേന്തിനാൻ
ദിവ്യംവിമാനംകയറിക്കയ്യിൽവില്ലുമെടുത്തവൻ

സൎവ്വായുധാഢ്യനായിട്ടു പോൎക്കളത്തിങ്കലെത്തിനാൻ
ഹരിശ്ചന്ദ്രൻ ജലപതിവന്നതായിട്ടു കണ്ടുടൻ
വില്ലു തേൎത്തട്ടിൽവെച്ചിട്ടു വിനയംകലരുന്നവൻ
തലയിൽകൈക്കൂപ്പിനിന്നുകുമ്പിട്ടു ഹൃഷ്ടനാംവിധം
അവന്റെ ഭക്തിശീലങ്ങൾ കണ്ടു ഹൃഷ്ടൻ ജലാധിപൻ ൨൯
ഹിതമായൎത്ഥവത്തായി യുക്തിയൊത്തുള്ളതായ്ശുഭം
ഗംഭീരവാക്യംവരുണനാരാജാവിനൊടോതിനാൻ

വരുണൻ പറഞ്ഞു.

രാജാവേ!യെന്നെനിസ്സാരനാക്കീട്ടിച്ചെയ്തതെന്തു നീ
ദേവകൾക്കപരാധത്തെച്ചെയ്യുമാറില്ലമന്നവർ
എന്തിന്നുയുദ്ധംചെയ്തുനീയെന്നോടെന്തൊരുവൈരമാം
ധൎമ്മിഷ്ഠൻനീഭൂപ! ചെയ്തുവല്ലോഎന്നുടെയപ്രിയം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

തെറ്റുചെയ്തില്ലഞാൻദേവ! നിങ്കൽവൈരവുമില്ലമേ
യാചിച്ചുംവിപ്രവരനോടേറ്റുചൊന്നേനിതൊന്നുഞാൻ
എന്നുംകറക്കമൃതപ്പാലെഴുംദിവ്യഗോക്കളെ
ആറിനേ വിക്രമാൽ നേടിത്തരുവേനെന്നുതാൻ പ്രഭോ! ൩൦
നിൻനാട്ടിലവയൊട്ടേറെയുണ്ടെന്നും കേട്ടിരുപ്പുഞാൻ

വരുണൻ പറഞ്ഞു

നമ്മോടുസാമംചെയ്യേണം ദണ്ഡമിങ്ങൊക്കുകില്ലെടോ
വസിഷ്ഠൻഗുരുവായിട്ടും സൂൎയ്യവംശേ പിറക്കിലും
നിനക്കെന്തില്ലൊട്ടുബുദ്ധിസത്യസന്ധനമാണുപോൽ
യത്നിച്ചാരാധിച്ചുപൂജചെയ്തുകൂപ്പിസ്തുതിയ്ക്കുകിൽ
പ്രസാദിയ്ക്കുംബുദ്ധിയേറുംമന്നവൎക്കിങ്ങു ദേവകൾ
വേദജ്ഞരാംദ്വിജന്മാരും തപസ്സേറും മുനീന്ദ്രരും
ഉപാസിപ്പൂദേവകളെയവരിൽദ്രോഹമൊക്കൊലാ
ഭക്തിമുമ്പായ്സ്സാമവാക്കാൽബ്ഭവാനെന്നോടിരക്കുകിൽ
ആറുംപയ്ക്കളെനൽകുംഞാൻ വെറുതേചെയ്തുസാഹസം ൩൧

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ഇരക്കൽ വിപ്രൎക്കുവിധിയെന്മട്ടാംമന്നവൎക്കിഹ
ധൎമ്മമല്ല സുരശ്രേഷ്ഠ!ചെയ്യേണംഞങ്ങൾവിക്രമം

വാനോരേയും പോരിൽ വെന്നിട്ടേററു ചൊന്നതു വിപ്രനായ്
കൊടുക്കണം ശങ്കയില്ലിങ്ങിതു ധർമ്മം സനാതനം
മന്നിൽ ദ്ദേവകളിൽ പൂജ ചെയ്യും ഭൂദേവരിൽച്ചിലർ
ചൊടിപ്പിച്ചാൽ ദ്ദേവകളെബ് ഭ്രംശിപ്പിയ്ക്കും മുനീശ്വരർ
അഗസ്ത്യാത്രിവസിഷ്ഠന്മാർ കാശ്യപൻ വാമദേവനും
അഷ്ടാവക്രർഷിദ്വ്യാസാവാംഗിരസ്സുബൃഹസ്പതി
ഇവരേക്കാണ്കിലും പേടിച്ചീടുമിന്ദ്രാദിദേവകൾ
അകൃത്യം തന്നെ ചെയ്കിട്ടും ബ്രാഹ്മണാഭീഷ്ടയാചിതം ൩൭
നൽകണം ക്ഷത്രിയൻ പോരിൽ വിക്രമം ചെയ്തിടേണ്ടതാം
യാചിയ്ക്കുന്നതു ഭൂപാല നിൻകതിങ്ങിതു നൽകമേ

സൂതൻ പറഞ്ഞു.

വൈക്ലബ്യമററത്യുദാരം നൃപനീച്ചൊന്ന ഭാഷിതം
ജലേശ്വരൻ കേട്ടു കടുക്രോധത്താൽക്കൺവിടുന്നവൻ
നില്ല നില്ല ഹരിശ്ചന്ദ്ര! നിൻ്റെ ഗർവ്വിന്നു തീർക്കുവൻ
എന്നോതി വില്ലു വലച്ചിട്ടു പോരിലുഗ്രശരങ്ങളെ
എടുത്തവനിൽ വർഷിച്ചാനാബ് ഭൂപൻ പേടിയെന്നിയേ
ശരജാലങ്ങൾ തൻ വില്ലിൽനിന്നെയ്തു തടുത്തുടൻ
ആകാശം മൂടിനാൻ ദിക്കും വിദിക്കും പിന്നെയങ്ങിനേ
രോമാഞ്ചഞ്ചും ബഹളപ്പോർ നടന്നിതവർക്കഹോ ൩[illegible]
ദേവഗന്ധർവ്വയക്ഷന്മാരന്നാരദസുരർഷിയും
വിസ്മയത്തിൽക്കൺവിടുന്നായുധത്തെക്കണ്ടുനിന്നുതേ
പോരിൽബ് ഭൂപതിയേക്കേറിക്കടക്കാനാളുതാഞ്ഞതിൽ
ക്രുദ്ധനായി പ്രചേതസ്സു പാവകാസ്ത്രമയച്ചതേ
ആമഹാസ്ത്രം ശമിപ്പിച്ചു പാർജ്ജന്യാസ്ത്രത്തിനാൽ നൃപൻ
രൌദ്രങ്കൊണ്ടൈന്ദ്രമാമസ്ത്രം മാരുതം കൊണ്ടു വാരുണം
വൈകർത്തനം കൊണ്ടു യാമ്യം വരുണൻ വിട്ടതായവൻ
തടുത്താനതിതേജസ്വിയതിൽ ക്രുദ്ധൻ ജലാധിപൻ
ബ്രഹ്മാസ്ത്രം വിട്ടിതതിലീ ജ്ജഗത്തൊക്കെ വിറച്ചുപോയ്
ബ്രഹ്മാസ്ത്രം വിട്ടതായ് ക്കണ്ടാബ് ബ്രഹ്മാസ്ത്രം കൊണ്ടു ധൈര്യ്യവാൻ ൪൦
തടുത്താൻ വിസ്മയപ്പെട്ടു കിന്നരാമരർ മുററുമേ
പാർത്തുകണ്ടാ നൃസിംഹൻ്റെ ദിവ്യമാനുഷവിക്രമം
അമോഘപാശങ്ങൾ പാശി വിട്ടു നൃപവധത്തിനായ്

അസ്ത്രവീൎയ്യങ്ങൾപാശങ്ങൾ മൃത്യുവിന്നൊത്തെഴുന്നവ
കണ്ടുപൃഥ്വീശ്വരൻധീമാൻവസിഷ്ഠമുനിതന്നതായ്
അമോഘമാംവേദശിരസ്സസ്ത്രംമന്ത്രത്തൊടുത്തമം
വില്ലിൽത്തൊടുത്തുവിട്ടുവാനിച്ഛിച്ചപ്പോൾച്ചരാചരം
ജഗത്തൊട്ടുക്കസ്ത്രതേജോവ്യാപ്തമായ്ത്തീൎന്നുവിപ്രരേ!
സ്തംഭിച്ചുപോയീപാശങ്ങൾ കൌശികങ്കലഹിപ്പടി
ദിക്പാലൻജലനായ്നില്ക്കെശ്ലാഘിച്ചിട്ടുമഹൎഷികൾ
തട്ടത്തോരുഹരിശ്ചന്ദ്രനസ്ത്രത്തെസ്സംഹരിച്ചവൻ
തൻതേരിൽവില്ലുവെച്ചിട്ടുവാനിൽക്കമ്പിട്ടുവിണ്ണരേ
ശ്രീമാൻതേർവിട്ടിറങ്ങീട്ടുവന്ദിച്ചുജലനാഥനെ

വരുണൻ പറഞ്ഞു

അപ്രതൎക്ക്യംനിന്റെബലം മഹാസ്ത്രബലവുംശരി
വില്ലാളിപ്രവരൻനീ നിൻകീൎത്തി വിശ്വംനിറഞ്ഞതാം
അനേകജന്മാപ്തപുണ്യരാശിയാലെപിറന്നിട്ടും
പലമൎത്ത്യൎക്കിടയിൽവെച്ചോരാൾക്കീധൎമ്മസന്മതി
അതുസത്യത്തിൽവേരൂന്നീട്ടവന്നൊത്താൽമഹാമതേ
മുപ്പാരവൻജയിച്ചീടുംവാനോരുംപാട്ടിലായ്വരും
എന്നെസ്തംഭിപ്പിച്ചുരാജൻമാന്യൻനീപുകഴാൎന്നവൻ
നിൻവീൎയ്യത്താൽത്തെളിഞ്ഞേൻഞാനെന്റെലോകത്തിലുള്ളവ
പശ്ശുക്കൾനൂറേല്ലുകനൃപ!വരിക്കുവേറെയുംവരം

രാജാവു പറഞ്ഞു.

തെററുചെയ്തില്ലഞാൻദേവ!വിപ്രാൎത്ഥംചെയ്തതാണിതും
തെററുവല്ലതുമുണ്ടെങ്കിൽക്ഷമിയ്ക്കതൊഴുന്നുഞാൻ
വേറെവരമിരക്കുന്നില്ലെന്നെനിൎത്തീടൊലാപ്രഭോ!
എന്നെക്കാത്തുണ്ടുനില്ക്കുന്നുവിപ്രൻമന്നിൽജ്ജലാധിപ!
അനുവാദംതരൂദേവ!പോകട്ടേവിപ്രനുള്ളെടം

സൂതൻ പറഞ്ഞു.

അവാക്കുകേട്ടുഹൎഷിച്ചുഗോശതംനൽകിനാൻവിഭു
വിലയേറുംകൽപതിച്ചമുഖ്യാഭരണമേകിനാൻ
തിങ്കൾക്കൊക്കുംമുത്തുമാലപിന്നെത്തന്റെവരായുധം
പലപാശത്തിൽവെച്ചൊന്നുമാബ്ഭൂപന്നുകൊടുത്തുടൻ
മാനിച്ചിട്ടുയഥാന്യായമയച്ചുപാശഭൃത്തവൻ

പശ്ചിമാശേശനെവെന്നുകാര്യംനേടിയമന്നവൻ
ഹരിശ്ചന്ദ്രൻഗോക്കളുമായ്പ്പോന്നൂവരുണമന്ദിരാൽ.

സ്കാന്ദപുരാണം, ഹരിശ്ചന്ദ്രോപാഖ്യാനം വരുണജയം
ഗോഗ്രഹണം ഏഴാമദ്ധ്യായംസമാപ്തം

---

## ൮-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

സത്യമുള്ളാക്കോസലേന്ദ്രൻതന്റെചിത്രചരിത്രമേ
ഞാൻവർണ്ണിച്ചോതിട്ടമിതുകേൾപ്പിൻമുനികളൊക്കെയും
പിന്നെബ്രാഹ്മണനുള്ളോരാഗ്രാമമെത്താൻമുതിർന്നവൻ
യാദോനാഥനെവെന്നിട്ടമിന്നുംതേരിലമന്നവൻ
വസിഷ്ഠൻചൊന്നൊരാമന്ത്രംസാമശ്രുതിസമന്വിതം
ജപിച്ചുശുചിയായ്ച്ചിത്തംകൊണ്ടുവിപ്രനെയോർത്തവൻ
ആമന്ത്രത്തിന്റെമാഹാത്മ്യംകൊണ്ടാകാശത്തുയർന്നതേ
സിദ്ധന്മാർകണ്ടുനില്ക്കുമ്പോൾസ്സാശ്വസാരഥിയാംരഥം
ആവീരൻതൻതേരതുക്കപൊന്നാൽനിർമ്മിച്ചതങ്ങിനെ
സൂര്യമണ്ഡലസങ്കാശംമരാളധ്വജമണ്ഡിതം
പലരത്നംപതിച്ചോന്നുകിങ്ങിണീജാലമണ്ഡിതം
സിദ്ധക്കെഴുംവിമാനംപോലാകാശത്തുവിളങ്ങിതേ
ബ്രഹ്മപുത്രൻവൻതപസ്സാൽസൃഷ്ടിച്ചുള്ളമഹാവാജികൾ
പൊൻകോപ്പണിഞ്ഞുള്ളവകൾകാമഗാമികളായവ
ഇന്ദ്രാശ്വങ്ങൾക്കൊക്കുമവമുഖ്യത്തേരതുംവലിപ്പവ
ഊക്കിലുച്ചധ്വനിയോടുമാകാശത്തിൽനടപ്പവ
പറക്കുന്നതുകാണായിവാനിലന്നങ്ങൾപോലവേ
ആരാജാവാത്തേരിലാണ്ടോനാകാശത്തുവിളങ്ങിതേ
ഗരുഡാരൂഢനായീടുംദൈത്യാരിഹരിപോലവേ
മുഹൂർത്തംകൊണ്ടുചെന്നെത്തിയാവിപ്രനമരുന്നെടം
ദിക്കൊട്ടുക്കവിളക്കുന്നാത്തേരിറങ്ങീധരിത്രിയിൽ
രാജാവുവന്നതായ്ക്കണ്ടുമന്നിലുള്ളാൾകളൊക്കയും
വിസ്മയിച്ചുപ്രഭാവത്താൽ പ്രശംസിച്ചുമഹീസുരർ
തേർവിട്ടിറങ്ങീട്ടാബ്ഭൂപൻകുമ്പിട്ടാബ്രാഹ്മണേന്ദ്രരേ

ശ്രുതിബന്ധുവിനേച്ചെന്നുവന്ദിച്ചുപത്നിയേയുമേ
സഭാര്യനാമാദ്വിജേന്ദ്രനാശിസ്സേകിയൊരാനൃപൻ
ശ്രീമാൻബ്രാഹ്മണനോടായിക്കൈക്കൂപ്പിക്കൊണ്ടുചൊല്ലിനാൻ

ഹരിശ്ചന്ദ്രൻ പറഞ്ഞു.

തക്ഷകാദികളേവെന്നീമുഖ്യരത്നം മനോഹരം
ബ്രാഹ്മൻ! ഭവാനായിച്ചേൻ മുഖ്യമാണിതുവാങ്ങുക
നിൻഭാര്യയ്ക്കു ശിരോരത്നമായിരിക്കട്ടെ സുവ്രത! ൧൯
പിന്നെപ്പൈക്കളെനേടാനുംപാശിയേവെല്ലുവാനുമേ
ചെന്നേൻവരുണലോകത്തേയ്ക്കങ്ങുണ്ടായിമഹാരണം
വിക്രമത്താൽപ്പാട്ടിലാക്കിപ്പാശിയേനിൻമനസ്സിനാൽ
വിളിച്ചിട്ടുണ്ടെന്തെന്നാൽഞാനമ്മട്ടാംആറുപൈക്കളേ
എന്നാമന്നൻചൊല്ലിവെച്ചോരക്ഷണംആറുപയ്യുകളേ
അമ്പുധിമാനയച്ചുള്ളസലിലേശന്റെദൂതർകൾ
രാജാവിൻമുന്നിലെത്തിച്ചുവിപ്രന്മാർകണ്ടുനിൽക്കവേ
രാജാവുപൂജിച്ചോരവർപോയീവന്നവഴിക്കതാൻ
അരത്നമാപ്പയ്യുകളേയുംമന്നൻനന്ദിച്ചുനൽകിനാൻ
സഭാര്യനാംബ്രാഹ്മണേന്ദ്രന്നതുംമുമ്പേറുരച്ചതായ് ൨൦
ഗ്രാമംആറുംബ്രാഹ്മണരേ! മറ്റുവസ്തുധനാദിയും
എല്ലാംവാങ്ങിച്ചുഹർഷിച്ചുവിപ്രദമ്പതിമാരവർ
വീണ്ടുംവീണ്ടുംപ്രശംസിച്ചുഹരിശ്ചന്ദ്രനൊടോതിനാർ

ദമ്പതികൾ പറഞ്ഞു.

നീദേവദാനവന്മാർക്കസാദ്ധ്യംചെയ്തുമന്നവ!
നിൻകിടയ്ക്കോചെറ്റടുത്തോമന്നിലിന്നില്ലൊരുത്തനും
പുരുഷൻപുരുഷശ്രേഷ്ഠ! ശീഘ്രംകല്യാണമേല്ക്കനീ
ആഴിയൊത്തൂഴിയെന്നുണ്ടെന്നുണ്ടുചന്ദ്രനർക്കനും
അന്നൊക്കെ നിന്റെമാഹാത്മ്യം മന്നിൽവാഴ്ത്തും മഹീസുരർ
മഹർഷികൾപുരാണത്തിൽച്ചൊല്ലിക്കേൾപ്പിക്കുമൂഴിയിൽ
വിദ്വജ്ജനങ്ങളെബ്ഭൂപ! സ്വസ്തിയേൽക്കുകമന്നവ! ൨൧

സൂതൻ പറഞ്ഞു.

ശ്രുതിബന്ധുമതത്തോടുമങ്ങുള്ളന്തണരേയുമേ
ധനങ്ങളാൽതൃപ്തനാക്കിസ്സാനന്ദൻതേരിലാണ്ടവൻ

കാമ്പില്യത്തിൽച്ചന്ദ്രമതീസ്വയംവരദിദൃക്ഷയാൽ
മററുദേശങ്ങൾപിന്നിട്ടുചെന്നുവിപുലവിക്രമൻ

അന്നേരത്തുപുരത്തിങ്കൽ മന്നോരൊക്കെയണഞ്ഞതായ്
കേട്ടാരാജാവിൻെറപുത്രി ഹരിശ്ചന്ദ്രൻമനഃപ്രിയൻ

വരാൻകാത്താച്ചന്ദ്രമതിഹൃത്തിലോർത്തിതുദേവിയേ
നിന്നടുക്കൽവരുന്നുണ്ടെന്നായിത്തോഴിപറഞ്ഞതായ്

കേട്ടപശ്രുതിയാരാത്രികഴിച്ചിതൊരുമട്ടിവൾ
പിന്നെപ്പുലർന്നസമയം ത്രിശംകുകുലനന്ദനൻ

ദിക്കൊക്കെരഥഘോഷത്താൽവിനോദിപ്പിച്ചുവീര്യവാൻ
കാമ്പില്യപുരിയിൽശ്രീമാൻചെന്നണഞ്ഞുസഹാനുഗൻ

ഉശീനരൻധർമ്മശീലനെതിരേററുനരേന്ദ്രനെ
പൂജിച്ചുമുറപോലവങ്ങുചോദിച്ചുകുശലത്തെയും

പിന്നെദ്ദിവ്യവിരിപ്പുള്ളസ്വയംവരസഭാസ്ഥലം
ഭദ്രാസനങ്ങൾനിറയേപുഷ്പഗന്ധാദ്യലംകൃതം

മണക്കുമകിൽധൂപിച്ചുതൂര്യനാദാഭിനാദിതം
അണഞ്ഞുകാമ്പില്യപതിവരാസനമണഞ്ഞവൻ

ശുഭമാകുംമുഹൂർത്തത്തിൽക്ഷണിച്ചുഭൂമിപാലരേ
ക്ഷണിച്ചോരവർഹർഷിച്ചുമന്നന്മാർദാക്ഷിണാത്യരും

പ്രതീച്യാദീച്യരുംവീരർപാശ്ചാത്യന്മാരുമേവരും
ചാർവ്വംഗിയാംചന്ദ്രമതികന്യയേക്കാണ്മവാനുടൻ

അരവമെഴുംസഭയ്ക്കൂത്തിത്തക്കസിംഹാസനങ്ങളിൽ
ഓജസ്സ്വികൾമഹീപാലൻമാനിച്ചവരിരുന്നുതേ

അവർക്കുനടുവേമുഖ്യമഹാസനമമർന്നവൻ
ഗ്രഹനക്ഷത്രമദ്ധ്യത്തിലർക്കൻപോലെവിളങ്ങിനാൻ

ശ്രീമാനയോദ്ധ്യാധിപതിജനാനന്ദകനെങ്കിലും
മാൻകൂട്ടത്തിൽസിംഹമട്ടിലവരിൽപ്പേടികൂട്ടിനാൻ

മിണ്ടാതെഭൂപരൊക്കേയുമിരിക്കെബ്ഭൂസുരേന്ദ്രരേ!
മുങ്ങിക്കുളിച്ചണിഞ്ഞുള്ളെൻകന്യയേക്കൊണ്ടുവന്നിട്ടു

എന്നുശീനരഭൂപാലൻചൊല്ലിവിട്ടൊരുവേത്രികൾ
ചമഞ്ഞകന്യയേക്കൊണ്ടുവരുവാനായിവെമ്പിനാർ

അപ്പോൾച്ചെന്നാച്ചന്ദ്രമതിയോടുചൊല്ലീസുഭദ്രയാൾ

സുഭദ്ര പറഞ്ഞു.

മുററുംമന്നവർചൂഴുന്നസ്വയംവരസഭയ്ക്കകം
സുശ്രോണി കണ്ടിരിപ്പു ഞാൻ നിന്നുള്ളിൽകണ്ടകാന്തനേ
ഉരുഗാംഭീൎയ്യമുള്ളോനെയുടലാണ്ടംഗജാഭനേ
ആഹരിശ്ചന്ദ്രനൃപനേക്കാണും നിന്നിങ്ങു ഭാമിനി!

സൂതൻ പറഞ്ഞു

കുളുർമെയ്യോടുമവനെയുടൻകാണ്മാൻകൊതിച്ചവൾ
മുങ്ങിക്കുളിച്ചണിഞ്ഞിട്ടുതോഴിമാർകൂടെയുള്ളവൾ.
വരവൎണ്ണിനിയാൾപൊന്നംപല്ലക്കിൽകേറിയാത്രയായ്
ഭേരീശംഖരവംപിന്നെപ്പടഹാനകഘോഷവും
സഭ്യകന്യപോകുമ്പോൾജൃംഭിച്ചൂദിക്കിലൊക്കെയും
പൂത്തുകിക്കൊണ്ടുമുമ്പിട്ടുഭംഗിയാമ്മട്ടുപാടിയും
ആടിയുംചുററുമായിട്ടുനടന്നൂവരനാരികൾ
പല്ലക്കുവിട്ടിറങ്ങീട്ടാസ്സുഭ്രൂപിന്നെസ്സഭാങ്കണം
അണഞ്ഞെത്തി വിശാലാക്ഷിതോഴിമാർചൂഴെഴുന്നവൾ
വിളങ്ങുമവളേസൂൎയ്യപ്രഭയേപ്പോലെകണ്ടുടൻ
വിടർന്നപത്മങ്ങൾപോലെമന്നോരുടയദൃഷ്ടികൾ
അബ്ജത്തിൽവണ്ടുകൾകണക്കൊപ്പംചെന്നുപതിച്ചുതേ
അവൾക്കുള്ളമുഖാബ്ജത്തിൽസ്സർവ്വന്മാരുടെദൃഷ്ടികൾ

അത്തന്വിതൻനന്മണിമിന്നിവട്ട-
മൊത്തുള്ളമൂക്കുത്തിയെനോക്കിലോകം
മന്നോർമനോമീനുകളേപ്പിടിക്കും
മാരന്റെനൽച്ചൂണ്ടലിതെന്നുമോൎത്തു.
അവൾക്കെഴുംനെററിയിലബ്ധചന്ദ്ര-
മനോജ്ഞഗന്ധച്ചെറുപൊട്ടുമിന്നി
മനംമുനീന്ദ്രൎക്കുമഹോമയക്കാൻ
മനോജമായപ്പണിയെന്നപോലെ
അനൎഘചൂഡാമണിമേലണിഞ്ഞു
മണംപെടുംപിച്ചകമാലചാൎത്തി
വിളങ്ങിയാമാനിനിതന്റെകേശം
മനോഭവാസ്ത്രാവലിശാലപോലെ.
വിളങ്ങിടുംകേതകചണ്ഡ്കത്തിയോൎത്ത

നിതംബഭാഗംവരെനീണ്ടുമുട്ടി
മനോഹരേന്ദീവരമാലപോലെ-
യുലഞ്ഞുപിൻഭാഗമവൾക്കുവേണി.
മൃഗാക്ഷിയാൾക്കംഗജമന്ത്രവാദി
ജനത്തിനൌൽസുക്യമുയൎത്തുമാറായ്
വിചിത്രമായപ്പുണിയാൽച്ചമച്ച
കുറുത്തപാമ്പെന്നപടിക്കുമിന്നി. ൫൫

കാതോളവുംനീണ്ടലമുല്ലലാഭം
മീൻകേളിതോല്പിപ്പൊരുകണ്ണുരണ്ടും
അനേകഭൂപാലരെനോക്കിനാണി-
ച്ചൊഴിഞ്ഞിടുമ്മാറുപരംമനോജ്ഞം.

ത്രിശങ്കുപിൻനന്ദനനേത്തിരഞ്ഞു
പിടിയ്ക്കുവാൻ തമ്പി നടത്തി വീണ്ടും
സുവൎണ്ണതാടങ്കമണിപ്രകാശം
മനോജ്ഞമുല്ലയ്ക്കുതുദന്തഭാസ്സും

തുടുത്തചുണ്ടിൻപ്രഭയുംകലൎന്നി
വിചിത്രമാക്കീസഭ ചഞ്ചലാക്ഷി
സ്മരന്റെവില്ലിന്നെതൃചില്ലിയുള്ളോൾ
കണ്ണാടിയൊക്കുംകവിൾ മിന്നിടുന്നോൾ.

ത്രിരേഖമിന്നുന്നകഴുത്തുകൊണ്ടു
ദരാഭവെല്ലുന്നവളാനതാംഗി
മണിപ്രഭാ ഭാസുരനിഷ്കമുള്ളോൾ
മരാളലീലാഗതിതോല്ക്കുമാറായ്

വിലാസമൊക്കുംയുവമോഹകാരി
നടപ്പിനാൽസ്സുന്ദരിചെന്നുമെല്ലെ
മനോഭവാധോരണമത്തഹസ്തി
മനോജ്ഞകുംഭദ്വയ മെന്നപോലെ. ൬൦

മിനുത്തപട്ടാലെമറച്ചുയൎന്നു
തുള്ളുംരഥാംഗദ്വയമെന്നപോലെ
കുചങ്ങൾമുമ്പിട്ടുസുവൎണ്ണപൂൎണ്ണ
കുംഭങ്ങൾപോലാപ്രിയമന്നവന്റെ

കാഴ്ചയ്ക്കുവേണ്ടീട്ടു കൃശാംഗവല്ലി
ഞെരുങ്ങിടുമ്മാറു വഹിച്ചിടുന്നോൾ

വിളങ്ങിടുംഹാരമുരസ്സിലുള്ളോൾ
ചരിച്ചുമെല്ലെസ്സരസീരുഹാക്ഷി.

കിലുങ്ങിടുംനൽവളയിട്ടലക്ത
രക്താംഗുലീപല്ലവമുള്ളകയ്യിൽ
നീലോല്പലപ്പൂമലർമാലയൊന്നു
രക്താബ്ജമൊത്തോന്നിൽ വഹിച്ചിടുന്നോൾ

തൻവാക്കിനാൽവെന്നകിളിക്കിടാവെ
യിടത്തുകൈത്തണ്ടിലിരിയ്ക്കുവോളേ
തൻകൈക്കിണങ്ങുംപടിയാക്കിമെല്ലെ
ലാളിച്ചിടുമ്മാറു നരേന്ദ്രകന്യ

മനോജ്ഞദിവ്യപ്പുതുപട്ടുടുത്തു
തടിച്ചുവമ്പിച്ചകടിസ്ഥലത്തിൽ
വിളങ്ങുമാറാക്കളകാഞ്ചിയൊത്തു
വിളങ്ങി രംഭോപമപീവരോരു ൩൭

കാമൻെറതൂണിയ്ക്കുതുജംഘയുള്ളോൾ
കാലിൽച്ചിലമ്പുന്നചിലമ്പണിഞ്ഞോൾ
പിതാവുചൊല്ലാൽപൃഥിവീശർവാഴും
സഭയ്ക്കുചെന്നുസഖിമാരൊടൊപ്പം.

സ്കാന്ദപുരാണം, ഹരിശ്ചന്ദ്രോപാഖ്യാനം.
ചന്ദ്രമതീസ്വയംവരസഭാപ്രവേശം എട്ടാമദ്ധ്യായംസമാപ്തം.

---

## ൯–ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

ശുഭയാംപെൺപൈതൽ ചന്ദ്രമതി ചാരേചരിയ്ക്കവേ
കണ്ടുമനോക്കുള്ളിൽമാരൻവാച്ചുവന്നുനിരന്തരം
അവൾക്കെഴുംകുററമററുള്ളംഗംതോറുംസ്വപക്ഷഹാ
എത്രെതിടംദൃഷ്ടിചെന്നുമുങ്ങിപ്പോയിതതാതിടം
കാമൻെറകലയേപ്പോലെവിഷ്ണുവിൻമായപോലെയും
അവളേക്കണ്ടുമനോർകൾനിന്നുചിത്രങ്ങൾപോലവേ
മോഹിച്ചിനിയ്ക്കാണിവളെന്നോർത്തുവെവ്വേറെയേവരും
വമ്പേറുംബ്രാഹ്മണന്മാരുംക്ഷത്രിയന്മാരുമന്യരും

ദേവഗന്ധർവ്വരുംവാനിൽക്കൂട്ടമായ്നിന്നുചുററുമേ
വരിയ്ക്കുമിളമാൻകണ്ണിയിവളേതുനരേന്ദ്രനെ
എന്നുള്ളിൽക്കൌതുകംപൂണ്ടുകണ്ടുകൊണ്ടാർമഹോത്സവം
ചൂണ്ടാണിവിരലാൽച്ചൂണ്ടിക്കാട്ടീത്തോഴിസുഭദ്രയാൾ
മുറയ്ക്കുകാട്ടിനാൾചന്ദ്രമതിയെക്ഷിതിപാലരേ

സുഭദ്രപറഞ്ഞു.

അല്ലേരാജേന്ദ്രതനയേ!കാണ്ക കല്യാണി! മന്നരേ
കുലീനരായ്വൃത്തമൊത്തവീര്യമേറുംധനാഢ്യരേ
നാമൂലംപലദേശത്തുനിന്നുവന്നോർകളേശ്ശുഭേ!
പ്രത്യേകംഞാൻനിന്നൊടിപ്പോൾപ്പറഞ്ഞീടാംക്രമപ്പടി
നിനക്കാരിൽപ്രീതിതോന്നിയുൾക്കൊണ്ടവനെവേൾക്കെടോ
ഇതാശ്രീമാനംഗരാജൻ ലോകർകേട്ടോൻയശസ്വിയാം
ഇവനല്ലോ വംഗരാജൻ പൃഥുകീർത്തി പ്രതാപവാൻ
കലിംഗരാജ്യത്തരചനാണിദ്ദേഹം മഹാരഥൻ
ഇവനല്ലോകാശിരാജൻ ദിവോദാസൻ പ്രതാപവാൻ
സർവ്വാസ്ത്രജ്ഞൻപടുശ്ശുചിമനോജ്ഞൻക്കമാന്യനാം
അവന്തിമന്നവനിവൻചേദിനായകനാണിവൻ
ഇവൻകുരുഷരാജാവുമഹാൻമാദ്രേശനാണിവൻ
ഇവൻപാഞ്ചാലരാജാവുലക്ഷണങ്ങൾതികഞ്ഞവൻ
ഇവരിൽകരളൊത്താളുണ്ടെങ്കിൽവേൾക്കാംശുഭാനനേ!

ചന്ദ്രമതി പറഞ്ഞു.

ഇവരേക്കണ്ടുഞാൻതോഴി!യവരേക്കാട്ടുകൊന്നുനീ
ഇനിയ്ക്കുള്ളരമില്പ്പോരാക്കാന്തനേക്കാണുവാൻകൊതി

സുഭദ്ര പറഞ്ഞു.

കേകയാധിപനേക്കാണ്കമാളവോർവീന്ദ്രനേയുമേ
ശ്ശൂരകാശ്മീരപതിയെമത്സ്യദേശേശനേയുമേ
കാണ്കീക്കാംബോജപതിയേസ്സൌരാഷ്ട്രപതിയേയുമേ
മഹാരാഷ്ട്രേശനേക്കാൺകീലിലിന്ധ്രാന്ധ്രേശനേയുമേ
ഇസ്സിന്ധുപതിയേക്കാണ്കസമ്പത്തേറുന്നവീരരേ
ശുഭേ!പൌരവനേക്കാണ്കപ്രഭദ്രകനെയുംശരി
നോക്കിക്കാണ്കമൈവൈരൌജസ്സാമീഞ്ഞാൽഹരീകേശനേയുമേ
അയുസ്സിൻപൌത്രനോജസ്വിശൂരൻസോമകുലോദ്ഭവനേ

കാണ്കപ്രതിപ്രതിഷ്ഠാനപുരീനാഥൻസുദേവനെ

ചന്ദ്രമതിപറഞ്ഞു.

ഈമന്നവന്മാരെമതിമറെറാരേടംവരാനനേ!
കാട്ടെടോതാമസിയ്ക്കേണ്ടാശൌരിനൽകുമഭീഷ്ടമേ! ൧൦

സുഭദ്രപറഞ്ഞു.

മനസ്സുവെച്ചഹേദേവി!തേട്ടകാംക്ഷിതകാന്തനേ
ഉടനേസിദ്ധമാംകാര്യംക്രമാൽക്കണ്ടാലുമന്യരേ
ഇവൻകിമ്പുരുഷാധീശൻവൈഹന്തൻബഹുകീർത്തിമാൻ
ശ്രീമാൻഗ്രാമണിഗന്ധർവ്വനാഥനാകുന്നിതീയിവൻ
ചിത്രാംഗദാഖ്യൻ തേജസ്വികിന്നരാധിപനാണിവൻ
ഇവർദേവസമാനന്മാർ മേരുപാർശ്വത്തിൽവാഴ്‌വവർ
ദിവ്യഭോഗങ്ങളേററോർക്കും പെരുത്താണ്ടുയിർകൊൾവവർ
സ്ഥിരയൌവനസൌഭാഗ്യമാരാം ഗന്ധർവ്വിമാർകളേ
പെരുത്തുചന്തമുള്ളോരെവിട്ടുനിന്നെക്കൊതിച്ചിവർ
ഇങ്ങുവന്നുതോഴി!നോക്കുകിവരേവേണമെങ്കിൽനീ. ൧൧

ചന്ദ്രമതിപറഞ്ഞു.

ഹിമാദ്രിമേൽമഞ്ഞുകാന്തിതിങ്കളിൻപ്രഭ ചന്ദ്രനിൽ
മിന്നൽകാറിലുമാംപോലെന്മനോവൃത്തിപ്രിയങ്കലും
ഉറച്ചിരിപ്പൂതന്വംഗിവെക്കംപോവുകമററിടം

സുഭദ്രപറഞ്ഞു.

ഇതുസാല്വനിതാരട്ടർപത്തനാധീശനാണിവൻ
ഹൈഹയാധീശ്വരനിവൻചേരപാണ്ഡ്യർകളീവർ
ചോളദേശാധിപൻശൂരൻ കേരളേന്ദ്രൻപ്രതാപവാൻ
പൌണ്ഡ്രകേന്ദ്രനിവൻ മത്സ്യനിവൻ വംഗനാണിവൻ
ഇവൻയവനരാജാവുമല്ലിനാഥൻമഹാരഥൻ
ഇവൻത്രികർത്തവൻഭോജരാജാവാണിവനംഗനേ
ഇവനാന്ധ്രൻതാലജംഘനിവൻദ്വീപാന്തരാധിപൻ ൧൨
പുളിന്ദരാജൻബലവാനിവൻപാർവ്വതനായകൻ
ഇവൻപ്രാജ്ഞൻജനകനാംവിദേഹാധീശ്വരൻവശി
മററുമേപലശൂരന്മാർനാനാനാട്ടാർമഹാരഥർ
കല്യാണി!കണ്ടിതോപോകമോഹമുണ്ടെങ്കിൽമററിടം.

ചന്ദ്രമതിപറഞ്ഞു.

മാനസപ്പൊയ്കയിൽപ്പോകാൻ കൌതുകംപൂണ്ടഹംസിയെ
ചെറുപൊയ്കയിലാരാക്കും നിനക്കൊക്കില്ലിതൊട്ടുമേ
താമസിയ്ക്കായ്കെൻമനസ്സരമിപ്പോന്നേതുദിക്കിലോ
അങ്ങോട്ടടൻപോകതോഴി! സുപ്രതേശ്ശുഭമായ്വരും.

സുഭദ്രപറഞ്ഞു.

കാങ്കകാങ്കംഗനേ ഭദ്രാസനംവാഴുംനരേന്ദ്രനെ
മുട്ടോളംകൈനീണ്ടവനേപ്പത്മപത്രായതാക്ഷനേ ൩൭
സിംഹസ്കന്ധൻവിരിച്ചുവാനേപ്പൂർണ്ണേന്ദുസദൃശാസ്യനേ
രൂപലാവണ്യാബ്ധിയാകും ഗജേന്ദ്രഗതിവീരനേ
സൎവ്വാസ്ത്രജ്ഞശ്രേഷ്ഠനാകുംധാർമ്മികൻസത്യസന്ധനെ
ഈ ഹരിശ്ചന്ദ്രനേബ്ബാലേ! ത്രിശംകുനൃപപുത്രനേ.

സൂതൻപറഞ്ഞു.

അവളേവംചൊല്ലിട്ടപ്പോൾപ്പുകഴുംരാജപുത്രിയാൾ
കണ്ടുസിംഹാസനംവാഴുംഹരിശ്ചന്ദ്രനെമുന്നിലായ്
ദേവേന്ദ്രനോടുസമനെസ്സൎവ്വലക്ഷണയുക്തനെ
മുന്നേസ്വപ്നത്തിലായ്ക്കണ്ടരൂപാകൃതിസമേതനെ
ഇവനെക്കണ്ണടയ്ക്കാതെനോക്കി ദൃഷ്ടിസുമങ്ങളാൽ
അവൻറമെയ്യിലൎച്ചിച്ചുതുഷ്ടിപൂണ്ടീടിനാളവൾ ൪൩
അവനെക്കണ്ടമാത്രയ്ക്കുൾപ്പ്രീതിനേടീവരാംഗിയാൾ
നാണംഹൎഷംകാമവുമൊത്തവൾക്കുണ്ടായികൌതുകം
അടുക്കലേയ്ക്കുചെന്നിട്ടു കുളൂർമെയ്കൊണ്ടിട്ടന്നവൾ
ചെററുനാണത്താൽച്ചുളിഞ്ഞുംപ്രേമംകൊണ്ടുവിരിഞ്ഞുമേ.
ശ്ലഥമാകുംമുഖത്തിങ്കലണച്ചനയനാഞ്ചലം
കഴുത്തിൽക്കൊണ്ടിട്ടുകൊണ്ടാൾ കരിംകൂവളമാലയേ
അപ്പോഴേനന്നുനന്നെന്നുപറഞ്ഞീടുംപ്രകാരമായ്
മന്നിൽവിണ്ണിലുമുള്ളോൎക്കൊരാൎച്ചരാൎച്ചിതുവിപ്രരേ!
സ്വയംവരേചന്ദ്രമതിഹരിശ്ചന്ദ്രനെവേൾക്കവേ
തുൎയ്യഭേരീവാദ്യഘോഷംദുന്ദുഭിദ്ധ്വനിയുംശരി
മൃദംഗകാഹളീവേണുവീണാനിനദവുംപരം
ദിക്കിലൊട്ടുക്കവൎദ്ധിച്ചുവാനിൽബ്ബഹളഹൎഷണം
ആ സ്വയംവരമവ്വണ്ണംകഴിഞ്ഞേക്കിന്നരാധിപൻ

മഹാശയൻഗ്രാമണിയാംഗന്ധൎവ്വകുലനാഥനും
കിംപൂരുഷേശനുംമൂന്നുപേരുംകൂട്ടരൊടൊപ്പമേ
സ്വസ്വസ്ഥാനത്തെയ്ക്കുപോയിവിസ്മയിച്ചുമഹാശയർ
കല്പകക്കൊമ്പെത്തുകൈകൾകൊണ്ടുകൈത്തളിർരണ്ടുമേ
പിടിച്ചുചന്ദ്രമതിയെഹൃഷ്ടനാംനരനായകൻ
മന്നോർകാണ്കെക്കൊണ്ടുപോയിമുന്ത്യത്തേരിൽക്കരേററിനാൻ
അപ്പോൾമന്നവരെല്ലാരുംരാജകന്യയൊടൊത്തഹോ ൪൦
ഐക്ഷ്വാകനൃപനേക്കണ്ടിട്ടമൎഷവശമേറിനാർ
കൈകൈകൊണ്ടുഞെരിച്ചുഗ്രഭ്രുകുടീകുടിലാനനർ
ക്രോധാൽത്തുടുത്തകണ്ണുള്ളോർപല്ലാൽചുണ്ടുകടിച്ചവർ
കൂട്ടംകൂടിത്തമ്മിലൊത്തുമന്ത്രിച്ചിതുമദോല്ക്കടർ
പുല്ലാക്കിപ്രാകൃതന്മാരെപ്പോലെനമ്മളെയൊക്കെയും
ഈ ഹരിശ്ചന്ദ്രനേരാജകന്യയെന്തേവരിക്കവാൻ
നമ്മേക്കൂസാതിയിവളേ ബലൻതേരിൽക്കരേററിനാൻ
സാഹസത്താൽഗൎവ്വിനാലുമൊററയ്ക്കൈക്ഷ്വാകനാമിവൻ
ഊക്കുള്ളനമ്മൾക്കൊട്ടുക്കീയവമാനമസഹ്യമാം
ഈ ദുർവൃത്തനെനാമൊപ്പംക്രൂരനെയുദ്ധവധിക്കണം ൫൦
അയോദ്ധ്യാധിപനെശ്ശീഘ്രംവിചാരിയ്ക്കേണ്ടതില്ലിതിൽ
മൃഗങ്ങൾക്കായ്പ്പങ്കിടേണമറുത്തീമദ്ദേഹത്തെയേ
നമ്മിൽത്തെററാണ്ടോളെരൂപശീലയൗവ്വനമൊക്കിലും
ഉശിനരോൎവ്വീശനെയുംപോരിൽവെന്നിട്ടദുഷ്ടനെ
പുരംനമുക്കടയ്ക്കേണംവൈകിച്ചീടൊല്ലടയ്ക്കുവിൻ
എന്നാലോചിച്ചുടൻകയ്യിൽവില്ലെടുത്തവരേവരും
തേരേറിപടയോടൊത്തുചുററുമേററുവളഞ്ഞുടൻ
തടുത്തിട്ടഹരിശ്ചന്ദ്രനോടുസാമൎഷമോതിനാർ.

രാജാക്കന്മാർപറഞ്ഞു.

ഈ രാജകന്യയേക്കൊണ്ടുപൊയ്ക്കൂടാനീനരാധിപ!
ഞങ്ങളെപ്പോരിൽവെന്നിട്ടുപിന്നെക്കന്യയെനേടുക ൬൦
ഞങ്ങൾകൊന്നിട്ടുനീമന്നിലുടനേചത്തുവീണിടും.

ഹരിശ്ചന്ദ്രൻപറഞ്ഞു.

നൃശംസബുദ്ധിനിങ്ങൾക്ക വേടക്കെന്നുകണക്കിനേ

എന്തേതോന്നാൻമന്നവരേ!ബഹുചിത്രമിതംസത
ഞാനൊട്ടുമക്രമംചെയ്തിട്ടില്ലീമാലോകർകാൺകവേ
സ്വയംവരംരാജധർമ്മത്തിൽവന്നോർകൾവന്നമേൽ
കന്യകയ്ക്കാരിലോഭാവമാരാജാവിനെവേൾക്കയാം
എന്നീധർമ്മംധരിക്കാത്തനിങ്ങൾ ദുർവൃത്തബുദ്ധികൾ
ഒററയാണിവനിന്നെന്നെക്കൂടിക്കൊൽവാനൊരുങ്ങയോ
വന്നുവെന്നാൽ നിന്നുകൊൾവിനെന്നോട്ടുപൊരുതീടുവിൻ
നിങ്ങൾക്കെഴുംയുദ്ധവ്യാശിഗർവ്വംപൌരുഷവുംശരി
എല്ലാംനശിപ്പിയ്ക്കുവൻ ഞാനർക്കൻ മഞ്ഞുകണക്കിനേ
എൻെറവൻവില്ലിൽനിന്നെത്തുംസ്വർണ്ണപുംഖശരങ്ങളാൽ
യമദണ്ഡംകണക്കുക്കിൽവജ്രസാരമയങ്ങളാൽ
അറുനൂറായിരംനാരാചങ്ങളാലറുമേതാററവർ
വില്ലുമമ്പുകളുംവിട്ടുനിങ്ങൾപാഞ്ഞോട്ടമേവരും
എന്നോതിരോഷതാമ്രാക്ഷൻവില്ലുലച്ചുകുലച്ചുടൻ
ശത്രുക്കളുടെനേക്കായിത്തേരെത്തിയ്ക്കുകസാരഥേ!
എന്നോതിനൃവരൻചട്ടയിട്ടുവില്ലുമെടുത്തവൻ
അമന്നരേധിക്കരിച്ചുമാൻകളേസ്സിംഹമാതിരി
ശംഖുംവിളിച്ചരികളായ് പ്പൊരുതാനും ജയത്തിനും
ഇടിവെട്ടുംപടികടുംചെറുഞാണൊലികൂട്ടിനാൻ.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം ചന്ദ്രമതീസ്വയംവരം
രാജയുദ്ധാരംഭം ഒമ്പതാമദ്ധ്യായം. സമാപ്തം.

---

## ൧൦–ാം അദ്ധ്യായം.

സൂതൻ പറഞ്ഞു

സഹായത്തിന്നുവന്നെത്തുമുശീനരനരേന്ദ്രനേ
തിരപ്പിച്ചവനോടോതിഹരിശ്ചന്ദ്രൻ മുനീന്ദ്രരേ!

ഹരിശ്ചന്ദ്രൻ പറഞ്ഞു

ഈ ശത്രുക്കളെയൊക്കെയുംജയിപ്പാൻഞാനൊരാൾമതി
കന്യയേക്കാക്കകണ്ടയ്ക്കുശുഭംകാണ്കെൻെറവിക്രമം

സൂതൻ പറഞ്ഞു

എന്നോതിമുമ്പിട്ടവരെയൊക്കെനോക്കീടിനാനവൻ
അപ്പോൾശ്ശത്രുക്കളുംക്രുക്കിസ്സിംഹനാദംമുഴക്കിയും

ചുററുംവളഞ്ഞരചനെവർഷിച്ചു ശരവൃഷ്ടികൾ
ആകാശംമൂടിട്ടന്നോരാട്ടപ്പാരശരവൃഷ്ടിയെ
കൈവേഗമുള്ള നൃപതിതട്ടത്തുസായകങ്ങളാൽ
അവരുടെക്കുള്ള ഗദകൾപട്ടസംകത്തിമുൽഗ്ഗരം ൯

ഇരുമ്പുലക്ക ശൂലങ്ങൾ ഭിണ്ഡിപാലങ്ങൾ തോമരം
മേൽക്കൂരമ്പുംമററുമായപലമട്ടായുധങ്ങളാൽ
വീഴ്ത്തിടാതകൈമയക്കിക്കൊണ്ടൊപ്പം പ്രഹരിച്ചുതേ
ആ രൌദ്രാസ്ത്രത്തെമന്ത്രിച്ചുപിന്നെയസ്ത്രജ്ഞപുംഗവൻ

വട്ടത്തിലാംവില്ലുമേന്തിക്കൂരമ്പുകൾചൊരിഞ്ഞുതേ
അവൻറവില്ലിൽനിന്നെത്തീനിറയേശ്ശരധാരകൾ
കോടിയുറായിരംപിന്നെയർബുദംന്യർബുദംപരം
പരാൎദ്ധംശംഖവുംസംവ്വദിക്കുംമൂടിനഭസ്സുമേ
വീണ്ടുംജ്വാലചൊരിഞ്ഞെല്ലാംവിഷോഗ്രാഹികൾപോലവേ
താർക്ഷ്യവേഗങ്ങളായ് വജ്രംപോലെല്ലംനല്ലൊരമ്പുകൾ ൧൦

വൈരിമന്നോർക്കെഴുംശസ്ത്രവർഷമൊക്കെമുടിച്ചുടൻ
പ്രളയാഗ്നിസമാഭങ്ങൾചെന്നുവീണിതുസേനയിൽ
ആ ശ്ശരങ്ങൾപതിച്ചുററുകണ്ടമായ്ത്തീർന്നുതേരുകൾ
തുമ്പിക്കയ്യററാനയെല്ലാം മെയ്യററശ്വങ്ങളൊക്കയും
ചക്രങ്ങൾകൊടിസൂതന്മാർ സാദിതേരാളിമാർകളും
ഗദയേന്തുംപത്തികളും ചട്ടയററസ്ഥിയററവർ

അശ്ശരവർഷങ്ങളുംമെയ്യിൽ വിട്ടുവില്ലുവെടിഞ്ഞവർ
വേരററവൃക്ഷങ്ങൾപോലെയങ്ങുവീണിതുഭൂമിയിൽ
ദിക്കൊട്ടുക്കചരിച്ചുഗ്രം കൊള്ളിച്ചുററിച്ചിട്ടപടി
വില്ലുംചുററിച്ചുകൊണ്ടുഗ്രവിശിഖങ്ങൾ ചൊരിഞ്ഞഹോ ൧൧

കണ്ടുകാലാഗ്നിപോലുള്ള ഹരിശ്ചന്ദ്രനെയാഹവേ
പേടിച്ചോടീചിലർചിലർ മോഹാലസ്യവുമാണ്ടുപോയ്
മററുപേരവനെയ്യമ്പേററററുകാൽകൈകൾമൂക്കുമേ
തകർന്നുതലമെയ്കീറിച്ചത്തുവീണിതുഭൂമിയിൽ

ശത്രുസൈന്യത്തിനെക്കാററു കാറിനെപ്പോലകററുവോൻ
സിംഹനാദംചെയ്തിതുച്ചംശക്രതുല്യബലൻനൃപൻ
രൌദ്രചാപാശുഗജ്വാലൻവിക്രമക്കാററിലേററവൻ
ശത്രുകക്ഷങ്ങളേച്ചുട്ടുരാജേന്ദ്രാഗ്നിനിരങ്കുശം

വിഷ്ണുദൈത്യരെയും താർക്ഷ്യൻസർപ്പങ്ങളെയുമങ്ങിനെ
സിംഹമാനകളെ വ്യാഘ്രം മാൻകൂട്ടത്തെയുമാംവിധം

വീരനാകും ഹരിശ്ചന്ദ്രനോടിച്ചമ്പേററമേററവർ
ശസ്ത്രച്ചട്ടകൾ പോയ് കേശവസ്ത്രമാലകൾ ചിന്നിയും

ചത്തുശേഷിച്ചമററോർകൾ പാഞ്ഞുപോയങ്ങുമിങ്ങുമേ
ശത്രുസൈന്യങ്ങൾ പാഞ്ഞോരു മന്നവൻജയമേൽക്കവേ

അവന്റെ ദിവ്യവിക്രാന്തിവീൎയ്യസത്വബലങ്ങളേ
പുകഴ്ത്തീ ദേവഗന്ധർവ്വരാകാശത്തിങ്കൽ നില്പവർ
രംഭതൊട്ടപ്സരസ്ത്രീകൾ കല്പവൃക്ഷസുമങ്ങടേ
കടാക്ഷകാന്തിയും ചേർത്തു ഹർഷാൽവർഷിച്ചു മന്നനിൽ

ദിവ്യദുന്ദുഭിയും കൊട്ടിപ്പാടി ഗന്ധർവ്വർ ഭംഗിയിൽ
ഉശീനരന്റെ കൂററാൾകളേവരും ഹൃഷ്ടചിത്തരായ്

മഹാരാജ! ജയിക്കെന്നോതാർത്തുദ്ധ്വരവത്തോടും
അട്ടഹാസാരവത്തോടും നിറച്ചാരപ്പൊഴംബരം

മന്നോർക്കെഴും പടയുഴന്നോടിക്കണ്ടിട്ടു ഹേഹയൻ
വീരസേനാഢ്യനായുള്ളോൻ വീൎയ്യവാൻ താലജംഘനും

വീൎയ്യംവാച്ചാർപ്പേടികൂടാതവരാദ്രവതുല്യനേ
ഐക്ഷ്വാകനെയെതിർത്തു നാരാചവിശിഖങ്ങളേ

താലജംഘൻതാനിരുപതൊമ്പതമ്പുകൾ ഹേഹയൻ
അവയെത്തുംമുമ്പു ഭല്ലംവിട്ടറുത്തിതു വീൎയ്യവാൻ
ഉടൻചൊടിപിടിച്ചിട്ടു താലജംഘൻ ധനുസ്സിനെ
ഊക്കിട്ടുലച്ചൊമ്പതമ്പു വലിച്ചെയ്തിതു സൂതനിൽ

നരേന്ദ്രവാജികളിലും കേററീ വമ്പെഴുമമ്പുകൾ
ക്രൂരമെയ്തു മന്നവന്റെ വിരിഞ്ഞുള്ളോരു മാറിലും

കൈരണ്ടിലും പത്തുഭല്ലമാഴ്ത്തിക്കൊണ്ടിതു ഹേഹയൻ
പിന്നെയും കാററുപോലെത്തും ശരധാര നിറച്ചവർ

സൂതാശ്വത്തേർകളോടൊത്തു മൂടിനാരാ നരേന്ദ്രനേ
സർവ്വാംഗമമ്പേററേററാരാബ് ഭൂപസാരഥി വിപ്രരേ!

കുസലെന്ന്യേ സാശ്വരഥം കൈവന്നുള്ളോർ നടത്തിനാൻ
ശത്രുക്കൾതൂകുമമ്പേററുമെയ്യിൽച്ചോരയണിഞ്ഞവൻ

അവരെപ്പിളരാനുന്നിസ്സംരംഭിച്ചിതു മന്നവൻ
വില്ലിൽത്തൊടുത്തു പാമ്പൊക്കും വമ്പെഴും കത്തിയമ്പവൻ

താലജംഘന്റെ സൂതന്റെ തലകാച്ചീടിനാനവൻ
അവന്റെതേരുംകൊടിയും തകർത്തശ്വങ്ങളേയുമേ

ക്ഷുദ്രബാണങ്ങളയ്യഞ്ഞൂറവൻതൻമാറിലാഴ്ത്തിനാൻ
ഇടിത്തീയ്യൊത്തബാണങ്ങൾ പഞ്ചാസ്യാഹികൾപോലവേ

താലജംഘന്റെവക്ഷസ്സുകീറിച്ചോരകുടിച്ചവ
പിമ്പുറേപോന്നിതടരിലതൊരത്ഭുതമായിതേ

മൂർച്ഛമോഹമായിട്ടു ബോധംവീണുടനേബലി
മണിയെട്ടണിയേച്ചീറുംനെടുംവേലാഞ്ഞുചാട്ടിനാൻ

മൂന്നയിൽത്തീയെരിഞ്ഞുക്കിലെത്തുന്നതതുകണ്ടുടൻ
കണ്ടിച്ചാനഞ്ചുഭല്ലത്താൽകോസലേന്ദ്രൻപ്രതാപവാൻ

വെമ്പലോടുംവില്ലറുത്തുദൈവാസ്ത്രത്തെജപിച്ചവൻ
ഒരുകണ്ണിശരംകൊണ്ടിട്ടവന്റെ തലകാച്ചിനാൻ

താലജംഘൻമരിച്ചപ്പോളോടീതൽപ്പടപേടിയാൽ
വീരസേനൻചാടിച്ചിട്ടുതിളങ്ങുംവാളെടുത്തുടൻ

തേർവിട്ടുചാടിനൃപനെക്കൊല്ലുവാൻപാഞ്ഞുകേറിനാൻ
അവനെത്തുന്നതുകണ്ടൊന്നുചിരിച്ചുൽകൃഷ്ടധീയവൻ

മൂന്നമ്പെയ്താവാളറുത്തുമിന്നുംപരിചയുംശരി
കിരീടവുംചട്ടയുമങ്ങറുത്തുകിത്തകത്തവൻ

ഹരിശ്ചന്ദ്രൻജളതയിൽപ്പെട്ടഹൈഹയവീരനേ
പിടിച്ചിതുമുടിക്കെട്ടിലലറീസിംഹനാദവും.

സിംഹംപിടിച്ചാനപോലെയാവീരൻപിടികൂടിയോൻ
രാജൻ! നിന്നോടുഞാൻതോറ്റു കൃപയാൽകാക്കകെന്നുടൻ

കുമ്പിട്ടുകൊണ്ടാനവനേവീരസേനനുഴന്നവൻ
അക്കയ്യിൽവന്നോരരിയേക്കമ്പിട്ടോനൊട്ടുദയാപരൻ

പോകപോകെന്നുവിട്ടിട്ടുപിന്നെത്തൻതേരിലാണ്ടവൻ
ശംഖുമൂതിനരശ്രേഷ്ഠൻവിജിതാരാതികോസലൻ

പൌരപൂജിതനായ്ച്ചെന്നാനൌശീനരനൃപാന്തികേ
വീരസേനക്ഷിതിപതിയാവീരൻവിട്ടയച്ചവൻ

ലജ്ജയുംപൂണ്ടുപടയോടൊത്തുതൻപുരിപൂകിനാൻ
താലജംഘൻമരിച്ചാറേമന്നോരൊട്ടുക്കൊഴിയ്ക്കവേ.

ഹരിശ്ചന്ദ്രനെയുംവാഴ്ത്തിവാനോർവാനവഴിയ്ക്കുപോയ്
ജയലക്ഷ്മിയൊടൊന്നിച്ചുവന്നണഞ്ഞോരുവീരനെ

കാമ്പില്യൻതഴകിലധമ്മശീലൻക്ഷൂപ്പംരഥീന്ദ്രനേ
ഹൃഷ്ടനായിട്ടുപൂജിച്ചുമന്ത്രിബന്ധുജനാന്വിതം

ഇന്ദ്രൻദാനവരേപ്പോലെപോരിൽമാററാരെവെന്നവൻ
പൂർണ്ണേന്ദുപോലെശോഭിച്ചുസുഹൃന്മദ്ധ്യത്തിൽമന്നവൻ

ജയമാണ്ടവനേച്ചന്ദ്രമതിഭാമിനികണ്ടവൾ
വിസ്മയാൽക്കൺവിടൎന്നുംകൊണ്ടേററവുംഹൎഷമേന്തിനാൾ.

ഉശീനരനരേന്ദ്രൎഷിപുരോധസ്സായമാമുനി
സുമന്ത്രുവല്ലോമതിമാൻമന്ത്രിസത്യരഥാഖ്യനാം. ൨൫

അവരൊത്താപ്പുത്രിയുടെവേളിചിന്തിച്ചുറച്ചവൻ
അലങ്കരിച്ചുനഗരംവരുത്തീസ്ഥിരധമന്നരേ

അയോദ്ധ്യാപുരനാട്ടാക്കംജനകക്ഷിതിപാലനാം
ചൊല്ലിവിട്ടുദൂതർകളേക്കല്യാണത്തിന്നുമന്നവൻ

തേജസ്വിയാംഹരിശ്ചന്ദ്രനാക്കാമ്പില്യനരേന്ദ്രനും
നരശാൎദ്ദൂലരിവപേർസുരേന്ദ്രധനദോപമർ

തൻബന്ധുക്കൾക്കാളെവിട്ടുവിപ്രരേയുംക്ഷണിയ്ക്കുവാൻ
ഇഷ്ടദൂതരെവിട്ടേററംതുഷ്ടിനേടീടിനാരുടൻ

അനന്തരമയോദ്ധ്യേന്ദ്രൻഹൃദയത്തിൽമഹസ്വിയേ
വിചിന്തിച്ചുബ്രഹ്മജനെയചിന്ത്യമഹിമാവിനെ. ൩൦

അപ്പൊഴേതന്നെഭഗവാൻകാണായീമുനിമാരുമായ്
വസിഷ്ഠനാംമുനിശ്രേഷ്ഠനാരാജാവിൻസഭയ്ക്കകം

സുമന്ത്രുമുമ്പായിരുവരവർമന്ത്രികളൊത്തവർ
എതിരേററയോഗ്യനേകൈക്കൂപ്പിവീണുവണങ്ങിനാർ

യഥാർഹമഭിവാദ്യംചെയ്തൊത്തുള്ളമുനിമാരെയും
അൎഘ്യപാദ്യാസനാദ്യത്താൽപ്പൂജചെയ്തിതുമന്നവർ

അന്യോന്യംകുശലംചൊല്ലീട്ടാസ്സുമന്ത്രുവസിഷ്ഠനും
വരാസനസ്ഥർവീദ്ധ്യാന്മാരുപചാരത്തൊടോതിനാർ

വസിഷ്ഠൻ പറഞ്ഞു.

ഉശീനര!മഹാഭാഗ!കുശലംതന്നെയല്ലയോ
ധൎമ്മിഷ്ഠനിൻപുരംനാട്ടുകോശംബന്ധുവിപ്രയെക്കൂടേ ൩൫

സൂതൻ പറഞ്ഞു.

എന്നുകേട്ടുവണക്കത്തിൽമുനിയോടോതിമന്നവൻ

ഉശീനരൻപറഞ്ഞു.

ബ്രഹ്മൻ!നിൻകൃപയാലിപ്പോളിവയെല്ലാമനാമയം
ഭാവിതാത്മാക്കളാംയോഗ്യർനിങ്ങളെക്കാൺകെകാരണം
ധന്യനായ്ഞാനനുഗൃഹീതനായിശ്ലാഘ്യമെൻഗൃഹം

സൂതൻപറഞ്ഞു.

എന്നുരച്ചിട്ടുരാജർഷിയാസ്വയംവരവാർത്തയും
കോസലേന്ദ്രന്നുജയവുംപോരിൽമന്നോർക്കുതോൽമയും
കന്യാപ്രദാനവുംമുററുമിദ്ദേഹത്തോടുണർത്തിനാൻ

വസിഷ്ഠൻപറഞ്ഞു.

ഹരിശ്ചന്ദ്ര!മഹാകീർത്തേ!ശ്രുതിബന്ധുദ്വിജേന്ദ്രനായ്
കൊടുത്തതുംമുഖ്യരത്നംതക്ഷകാർത്ത്യരെവെന്നതും
വരുണൻതോററതുമതിൽഗോക്കളെക്കൊണ്ടുപോന്നതും ൧൦
മന്നോർകൾതോററതുംപോരിൽവരകന്യയെയേററതും
അറിഞ്ഞുകൊണ്ടേൻനിൻകർമ്മമൊക്കെയുംജ്ഞാനദൃഷ്ടിയാൽ
അത്ഭുതംനിന്റെചരിതംപുണ്യകീർത്തേ!ധരാപതേ!

ഹരിശ്ചന്ദ്രൻപറഞ്ഞു.

നിൻപാദാബ്ജപ്പൊടികുറച്ചെങ്ങാനാക്കാനുമേല്ക്കുകിൽ
ഇപ്പാരിലായവന്നെന്തുണ്ടസാദ്ധ്യംമുനിപുംഗവ!

വസിഷ്ഠൻ പറഞ്ഞു.

ചേന്നതാണുകുലംശീലംസൌന്ദര്യംയൌവനംഗുണം
മകൾക്കുമീമന്നവനുംനീകൃതാർത്ഥനുശീനര!
നന്മുഹൂർത്തംനല്ലലഗ്നംനാളെയുണ്ടീയിപക്ഷത്തിൽ
രാജൻ!വേളികഴിപ്പിയ്ക്കുസചന്തംതങ്ങളൊടൊത്തുനീ

സൂതൻ പറഞ്ഞു.

എന്നുരച്ചാമുനിവരൻമന്നവൻസൽക്കരിച്ചവൻ ൧൫
രാജാവിനെസ്സമ്മതിപ്പിച്ചാവാസംപൂകിനാൻമുനി
മഹാന്മാരാംമുനികളുംധർമ്മവിത്താംസുമന്ത്രവും
ഉശീനരഹരിശ്ചന്ദ്രന്മാരുംസഗൃഹമേറിനാർ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം രാജവ്യൂഹപരാജയം
താലജംഘവധം വിവാഹ നിശ്ചയം പത്താമദ്ധ്യായം സമാപ്തം.

---:O:---

# ൧൧-ാം അദ്ധ്യായം.

സൂതൻപറഞ്ഞു

പിറെറന്നാൾപ്പുലർവോതേററിട്ടാഹ്നികംചെയ്തുമന്നവൻ
വസിഷ്ഠാദിബ്രാഹ്മണരെസ്സമന്ത്രഗുരുവേയുമേ
മുൻനിറുത്തിക്രമംപോലെയണിഞ്ഞോരാത്മകന്യയേ
മന്ത്രപൂർവ്വംവമ്പനാകുംത്രിശംകുസുതനേകിനാൻ
പേർകേട്ടോരാദ്ദമ്പതികൾകമ്പിട്ടുമുനിമാർകളേ
സിംഹാസനംചാണുസമംപരിപൂർണ്ണമനോഹർ
ശചീശക്രന്മാർകണക്കെശ്ശോഭിച്ചുമുനിമുഖ്യരേ!
ശശാങ്കനേരോഹിണിയുംത്ര്യമതേസനകുമാരനേ
സാവിത്രിയുംദിനപതിദേവനെച്ഛായയുംശരി
വിഷ്ണുവേശ്രീയുമാംപോലെഹരിശ്ചന്ദ്രനരേന്ദ്രനേ
പതിയായ്നേടിമോദിച്ചാളുശീനരകുമാരിയാൾ
അന്തപ്പുറംകേറിയവർമുററുമേകോപ്പണിഞ്ഞവർ
ഉച്ചധ്വജപതാകാഢ്യംതോരണാവലിമണ്ഡിതം
തേരാനയാളശ്വമിശ്രം പൌരനാട്ടാർകൾതിങ്ങവേ
വീണാവേണുരവംവാച്ചനാനാവാദ്യവിനോദിതം
രാജമാർഗ്ഗംചുററിവന്നുമംഗളസ്തുതികേട്ടവർ
പൌരനാരികൾതൂകീടുംപുഷ്പവൃഷ്ടികളേററവർ
രാജദ്വാരത്തിലെത്തീട്ടുശുഭാന്തഃപുരമേറിയോർ
ഉശീനരോർവ്വീശ്വരനെക്കമ്പിട്ടിട്ടുയശസ്വികൾ
വിപ്രാശീർവ്വാദവുംവാങ്ങിയാസനംകേറിമേവിനാർ.
പൈയ്യുള്ളേയഞ്ഞമ്പത്തുനൂറായിരംമുനിമുഖ്യരേ
വസ്ത്രങ്ങൾകമ്പിളികളുംരണ്ടോളംകോടിനിഷ്കവും
വിലയേറുന്നരത്നങ്ങൾപട്ടുമാഭരണങ്ങളും
ബ്രാഹ്മണർക്കേകിയരചൻ ഹൃഷ്ടനായ്ബ്ബാന്ധവർക്കുമേ
ഹരിശ്ചന്ദ്രോക്തിയാൽസ്സത്യകീർത്തിയാകുമമാത്യനും
അധികംപൈക്കളൊത്തേറെധനംവിപ്രർക്കുനൽകിനാൻ
ശ്രീമാൻകാമ്പില്യരാജാവങ്ങുപൂസാഹസ്രസംഭൃതം
സുവർണ്ണരത്നാഭരണംദിവ്യവസ്ത്രാദിഖിതവും

ഗജായുതംബ്രാഹ്മണരേ!ഹേമഭാണ്ഡംശതാർബുദം
രണ്ടുലക്ഷംപൊന്നണിഞ്ഞനല്ലജാതിഹയങ്ങളും ൪൯

സുവർണ്ണരത്നചിത്രത്തേരയുതദ്വയവുംശരി
ദിവ്യലക്ഷണമൊത്തോരായ്ക്കോപ്പണിഞ്ഞവരായഹോ

അഞ്ചായിരംദാസികൾനൽസ്ത്രീകളുംപഞ്ചവിംശതി
പല്ലക്കുമായിരംപിന്നെദ്ദാസന്മാർപതിനായിരം

ഓരായിരം ചാരുകട്ടിലെന്നീസ്ത്രീധനമുത്തമം
കൃതാർത്ഥമതിയായിട്ടാരാജസിംഹന്നുനൽകിനാൻ

പിന്നെശ്വശുരനെക്കണ്ടിട്ടാസ്സമന്തുവെയ്യുംനൃപൻ
ബൊന്ധവാനുജ്ഞയുംവാങ്ങിമുമ്പിലാക്കിവസിച്ചനേ

ഉത്തമത്തേരേറിമടിക്കേററിസ്സുസ്മിതകാന്തയേ
ശ്രീമാനെന്നോൻചന്ദ്രമതിയേസ്സത്യകീർത്തിയൊടൊത്തുടൻ. ൫൪

നാലംഗപ്പടയൊത്തുള്ളോൻജനങ്ങൾനിറയുന്നതായ്
പേർകേട്ടയോദ്ധ്യയിൽ ശ്രീമാൻഹരിശ്ചന്ദ്രനണഞ്ഞുതേ

മാനിച്ചന്നധനാഢ്യത്താലയോദ്ധ്യക്കാർജനങ്ങളേ
നാൾതോറുംപുവർവോതേററുപൂർവ്വാഹ്നക്രിയചെയ്തുടൻ

ഹോമംചെയ്തിട്ടന്തണരേ തൃപ്തരാക്കിവണങ്ങിയും
പിതൃദേവർഷിമാരേയുംതൎപ്പിച്ചതിഥിമാരെയും

അപരാഹ്നേസഹാമാത്യൻരാജകാൎയ്യംനടത്തിനാൻ
രാത്രിയന്തഃപുരത്തിങ്കൽച്ചന്ദനാഗരുധൂപവും

പൊന്മയത്തൂൺകളുംനല്ലമാണിക്യക്കല്ലുതിണ്ണയും
ഇന്ദ്രനീലപ്പടവുമായ്മധുസമ്പൂർണ്ണപാത്രവും ൫൯

പൊന്നിന്മേലാപ്പരികിലായ്ത്തൂങ്ങുംപൊന്മുത്തുമാലയും
രത്നപ്പെണ്ണാവകൈക്കേന്തുംദീപമാലയുമുള്ളതിൽ

പിച്ചകപ്പൂവിതറിനമേൽവിരിപ്പുള്ളതായഹോ
വിചിത്രരത്നകട്ടിന്മേലനവദ്യാംഗികാന്തയേ

സർവ്വാംഗസുന്ദരിയെയങ്ങല്പമന്ദാക്ഷമന്ദയേ
ലോലാക്ഷിയെയിരുത്തിത്തന്നങ്കംകേററീട്ടമന്നവൻ

അവൾതൻനെററിയിൽചാരുകസ്തൂരിപ്പൊട്ടുകുത്തിനാൻ
പുഞ്ചിരിക്കൊണ്ടകവിളിൽപ്പത്തിക്കീറെഴുതീടിനാൻ

പ്രേമഭാരംകൊണ്ടുവീർത്തകുളുർകൊങ്കത്തടങ്ങളിൽ
കുളുർമെയ്‌വാച്ചിടുംവണ്ണംചന്ദനച്ചാറുപൂശിയും ൬൪

നല്ലവാക്കാൽക്കാമരസംവാത്തുവാഴുന്നജായയേ
കൈകളാൽദൃഢമായ്പ്പുൽകിനകന്നമധരാമൃതം

സതിയാംചന്ദ്രമതിയെരമിപ്പിച്ചുസുഖംനൃപൻ
ഇവളൊത്താബ്ഭോഗസുഖംപതിനാറാലൊരംശവും

രംഭാദിദിവ്യസ്ത്രീഭോഗത്തിങ്കലില്ലെന്നമോൎത്തവൻ
രതിയൊത്തംഗജന്മട്ടരമിച്ചിതുയഥേഷ്ടമേ

ചാൎവ്വാംഗിയാം ചന്ദ്രമതിരമിപ്പിച്ചുനരേന്ദ്രനേ
ശചിയേക്കാളോൎത്തിതാത്മസാഫല്യംഭ്രമിദേവരേ!

പിന്നെയൊട്ടുദിനംചെന്നശേഷംശുഭദിനത്തിലായ്
സുമുഹൂൎത്തസുലഗ്നത്തിൽഗ്ഗുരുചന്ദ്രരിണങ്ങവേ ൧൯

പിറന്നുചന്ദ്രമതിയിൽനൃപനോജസ്വിയാംമകൻ
രോഹിതാക്ഷാഹ്വയൻശ്രീമാൻസൎവ്വലക്ഷണമൊത്തവൻ

പുത്രനുണ്ടായൊരുഹരിശ്ചന്ദ്രന്നാട്ടേറെയുംധനം
ബ്രാഹ്മണൎക്കുകൊടുത്തിട്ടുമോദിച്ചുഭാൎയ്യയൊത്തവൻ

ഋഷികൾ പറഞ്ഞു.

പുണ്യകീൎത്തിഹരിശ്ചന്ദ്രവീരരാജകഥാത്ഭുതം
വൎണ്ണിച്ചിടുന്നതുണ്ടല്ലോഭവാനിപ്പൊഴുതിങ്ങിനേ

ഇവനേക്കഥയിൽച്ചൊൽവൂഗുണന്ധുമാരാൎയ്യയാൽബുധർ
ധുന്ധുവെന്നവനാരാണരക്ഷസ്സോദിതിപുത്രനോ

രാജാവുചേൎരിലവനേക്കൊന്നതെങ്ങിനെകീൎത്തിമാൻ
എല്ലാംപറകെടോസൂത!കേൾപ്പാൻഞങ്ങൾക്കുകൌതുകം ൨൦

സൂതൻ പറഞ്ഞു.

ഒരുനാൾബ്ബാന്ധവാമാത്യരൊത്താസ്ഥാനസ്ഥമന്നനേ
കാൎയ്യത്തിനായ്ക്കാണുവാനായുതങ്കമുനിയെത്തിനാൻ

അവനെക്കണ്ടുടൻപൊന്നുംപീഠംവിട്ടെഴുന്നേററവൻ
നമസ്കരിച്ചുരാജൎഷിപൂജിച്ചിതുമഹൎഷിയേ

അൎഘ്യാതിത്ഥ്യവുമേററിട്ടു ചോദിച്ചുകുശലാദ്യയം
ആശീൎവ്വാദമവന്നേകീവിഷ്ടരംവാണമാമുനി

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ബ്രഹ്മൎഷേസ്വാഗതമിഹമഹദ്ദൎശനകാംക്ഷിയേ
എന്നെക്കൃതാൎത്ഥനാക്കാനങ്ങെത്തിദൈവാൽത്തപോനിധേ

നിന്നാജ്ഞകേൾപ്പാൻകാത്തിരിപ്പേൻഞാനങ്ങെന്തൊന്നു ചെയ്യേണം
കല്പിയ്ക്കുകയഭീഷ്ടംനീശങ്കയെന്ന്യേമുനീശ്വര!

ഉതങ്കൻപറഞ്ഞു.

മര്യാദവിട്ടതിക്രൂരസാധുഘാതിനൃശംസരേ
ബലോദ്ധതാസുരന്മാരെയൊക്കെവധിയ്ക്കുവാൻ

രാജേന്ദ്ര!നീ പോരുമെന്നാൽകേൾക്കഞാൻവന്നകാരണം
ഈശാനകോണിലൊരുവൻസാഗരദ്വീപമാണ്ടവൻ

ധുന്ധുവെന്നമഹാവീര്യൻ തേജസ്സേറുംമഹാസുരൻ
ഊർദ്ധ്വരേതസ്സനാഹാരൻനിരുച്ഛ്വാസൻജിതേന്ദ്രിയൻ

ചരാചരംഗ്രസിച്ചീടാൻതപംചെയ്യുന്നുദുർമ്മതി
അവൻനൂററാണ്ടുചെല്ലുമ്പോൾശ്വാസമൊന്നങ്ങയച്ചിടും

സമുദ്രമഥനോത്ഭൂതകാളകൂടംകണക്കിനേ
അവന്റെയാശ്വാസവഹ്നിദിക്കൊട്ടുക്കപ്പരന്നുടൻ

തിങ്ങൊരിജ്വാലകളുമായ്നൂറുയോജനയുള്ളിടം
കാട്ടാശ്രമപ്രദേശങ്ങളങ്ങേഴംജീവജാലവും

ഒട്ടുക്കഭസ്മമാക്കുന്നുവീണ്ടുംശ്വാസമടച്ചവൻ
നൂററാണ്ടുതികയുംകാലംദുഷ്ടൻവീണ്ടുമയയ്ക്കുമേ

ഇമ്മട്ടവൻതപംചെയ്കയാണ്ടെത്തീപതിനായിരം
വെറുംമരുപ്രായമായീനൂറുയോജനമന്നിടം

അങ്ങുവാഴുംമുനികളാംഞങ്ങൾതീർത്താശ്രമങ്ങളേ
അവന്റെയാശ്വാസവഹ്നിചുട്ടുവീണ്ടുംചമയ്ക്കിലും

അവനെക്കൊല്ലുവാൻവാനോരൊത്തിന്ദ്രനൃഷിയാചിതൻ
ശ്രീമാനൈരാവതംകേറിയണഞ്ഞാഘോരദൈത്യനേ

എയ്തുദിവ്യാസ്ത്രങ്ങളതിൽക്കലുങ്ങീലാമഹാബലൻ
അമോഘവജ്രമുടനേവിട്ടയച്ചുസുരാധിപൻ

കറച്ചുകൺമിഴിച്ചൊന്നുനിശ്വസിച്ചാമഹാസുരൻ
ഹുങ്കാരംചെയ്തിതഗ്രമതിൽസ്തംഭിച്ചുവജ്രവും

ആ ശ്വാസക്കാററിലുൾച്ചുട്ടുപാഞ്ഞാരിന്ദ്രാദിദേവകൾ
ഇന്ദ്രൻനിനച്ചുതുംപാഴായ്ജ്ജഗത്തെല്ലാമുഴന്നമേൽ

ആരാധിച്ചേൻതപങ്കൊണ്ടുലോകപൂജിതദേവനേ
നാരായണൻജഗദ്യോനിശാശ്വതൻഭഗവാനെഞാൻ

വൻതപസ്സാൽപ്രീതനായിവന്നോരച്ച്യുതനോടപ്പോൾ
എന്റെമുന്നിൽപ്രകാശിച്ചിട്ടിതുചൊല്ലീദയാനിധി

വിഷ്ണുപറഞ്ഞു.

നിൻതപസ്സാൽതെളിഞ്ഞേൻഞാൻമുനിശ്രേഷ്ഠമനോഗതം
പറഞ്ഞാലുംവൈകിടാതെ നിന്നഭീഷ്ടംനടത്തുവേൻ

ഉതങ്കൻപറഞ്ഞു.

എന്നുദേവൻചൊന്നവാറുദണ്ഡംപോലെനമിച്ചുടൻ
ദിവ്യനാനാസ്തുതികളാലീശനേത്തുഷ്ടനാക്കിഞാൻ
മുറയ്ക്കാദൈത്യദുർവൃത്തമൊട്ടുക്കവനൊടോതിനേൻ
എന്നോടാബ്ഭഗവാൻവൈഷ്ണവാസ്ത്രംതന്നരുളീനൃപ!
ഉറച്ചസത്യമുള്ളോനീദൈത്യനേക്കൊലചെയ്തിടും
അയോദ്ധ്യാധിപരാജാവുഹരിശ്ചന്ദ്രൻമഹാബലൻ
അവൻസത്യംവിട്ടിളകാധുന്ധുവേക്കൊല്ലുമാഹവേ
ഈയസ്ത്രംകൊണ്ടുവിപ്രേന്ദ്ര!പരമെന്നംശമാണവൻ
എന്നെന്നോടരുൾചെയ്തിട്ടുമറഞ്ഞുദൈത്യഭഞ്ജനൻ
അതിന്നുഞാൻവന്നുരാജൻവാങ്ങുകീവൈഷ്ണവാസ്ത്രവും
നീ പോരിൽധുന്ധുവെക്കൊല്ലുമില്ലാമുപ്പാരിൽമറ്റൊരാൾ
രാജേന്ദ്ര!കാക്കകുഴലുമെന്മട്ടുള്ളമുനീന്ദ്രരേ
ശ്രേയസ്സുണ്ടാംനിനക്കെന്നുംനിന്നീടുംകീർത്തിനേടെടോ
രാജൻ!നീധുന്ധുവേക്കൊന്നാൽസ്വാസ്ഥ്യമുണ്ടാംജഗത്തിനും

സൂതൻ പറഞ്ഞു.

എന്നുരാജാവിനോടോതിവിരമിച്ചിതുമാമുനി.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
രോഹിതാശ്വോൽപ്പത്തി ധുന്ധുമാരാഖ്യാനാരംഭം
പതിനൊന്നാമദ്ധ്യായം സമാപ്തം.

---

## ൧൨-ാം അദ്ധ്യായം.

സൂതൻ പറഞ്ഞു.

എന്നാമുനിപറഞ്ഞപ്പോൾ മഹതീവീണമീട്ടുവോൻ
വന്നിറങ്ങിവാനിൽനിന്നു തിങ്കൾനേർനിറമുള്ളവൻ

മേലൊക്കെഭസ്മവുംപൂശി രുദ്രാക്ഷസ്രക്കണിഞ്ഞവൻ
ജടിചീരാജിനധരൻ നാരദൻമുനിവല്ലഭൻ

അവൻവന്നതുകണ്ടിട്ടുമന്ത്രിബന്ധുയുതൻനൃപൻ
എതിരേററുമഹാത്മാവെക്കൈക്കൂപ്പിത്തൊഴുതങ്ങിനേ

തൽപദാബ്ജയുഗത്തിങ്കൽ വന്ദിച്ചുഭക്തിപൂൎവ്വകം
എഴുന്നേല്പിച്ചുയോഗീന്ദ്രൻ ചോദിച്ചാനങ്ങനാമയം

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ആസനംവാഴ്കഭഗവൻ!ശിഷ്യനായീടുമെന്നുടേ
അൎഘ്യാദിപൂജകൈക്കൊൾക ലോകപൂജിതനാംഭവാൻ

ഭവാന്മാരാംമഹാത്മാക്കൾ ലോകാനുഗ്രഹതല്പരർ
അക്കദർശനമേകുന്നിതവൻ സൌഭാഗ്യഭാജനം

ജന്മാന്തരസഹസ്രത്തിൽച്ചെയ്തപുണ്യചയങ്ങളാൽ
നരൎക്കുനിങ്ങളേക്കാണാൻ കിട്ടുമല്ലാതെകിട്ടിടാ

അമലാത്മാക്കളാംനിങ്ങൾ തനിച്ചിങ്ങോട്ടുവന്നതും
എന്മട്ടുള്ളനൃപൎക്കേററം ബ്രഹ്മൻ!നന്മയ്ക്കുമൂലമാം

നാരദൻ പറഞ്ഞു.

അങ്ങയ്ക്കിതൊക്കെമററാൎക്കൊക്കില്ലീമൃദുഭാഷണം
കൃതാത്മാവാമങ്ങിതോതിയതിലില്ലൊരുചിത്രവും

നിൻകീൎത്തിമിന്നുന്നുമന്നിൽവാനിൽസ്വൎഗ്ഗത്തിലുംശരി
രാജേന്ദ്ര!മൂന്നുലകിലുമപ്സരസ്ത്രീകൾപാടിയും

ബലാഢ്യൻതക്ഷകനെയും ദിഗീശൻപാശിയേയുമേ
നീവെന്നുചെയ്തുഭാൎയ്യാഢ്യശ്രുതിബന്ധുമനോരഥം.

മന്നെഴും മന്നവന്മാരെയൊക്കെത്തോല്പിച്ചുവിട്ടുനീ
സൎവ്വസ്ത്രീമുഖ്യയായ്രൂപംകൊണ്ടുപാരിലതുല്യയായ്

വസിപ്പുഭാൎയ്യയ്ക്കുഗുണശീലംകൊണ്ടൊത്തഭാൎയ്യയേ
നീചന്ദ്രമതിയേനേടീചന്ദ്രൻ രോഹിണിയെപ്പടി

സർവ്വജ്ഞ! മന്നിൽസ്സാമ്രാജ്യത്തിന്നു നീ യോഗ്യനാണെടോ
ക്രതുശ്രേഷ്ഠൻ രാജസൂയംചെയ്താലും ശങ്കയെന്നിയേ

ജയിച്ചിരിപ്പൂ നീ മന്നിൽ ക്ഷത്ര മണ്ഡലമൊക്കെയും
ലോകഹിംസകനുണ്ടേകൻ ധുന്ധുവെന്ന മഹാസുരൻ

അവനെക്കൊല്ലുവാൻവേണ്ടിനിൻ ചാരത്തെയ്ക്കു വാസവൻ
എന്നെവിട്ടാനീയുതങ്കൻ വന്നമാതിരി മന്നവ!

വൈഷ്ണവാസ്ത്രമുതകങ്കൽനിന്നേററവനെവെല്ലുവാൻ
പെട്ടെന്നറിഞ്ഞു ഭഗവാൻസ്വാംശമങ്ങയ്ക്കു തന്നിട്ടും

നീ കൊല്ലുമില്ലസന്ദേഹമടരിൽധുന്ധുദൈത്യനെ
അവൻ ചത്താൽ ജ്ജഗത്തൊക്കെജ്ജയിച്ചെന്നു മുറയ്ക്കു നീ

പിന്നെച്ചെയ്കഭവാൻയജ്ഞം രാജസൂയം യശസ്കരം
നീയെന്യേ മന്നിൽമററന്യൻമന്നനാവില്ല മന്നവ!

മഹാത്മാവായ വരുണ നീമഹാക്രതുമുന്നമേ
യജിച്ചല്ലോ രാജസൂയംനിനക്കുമതു വേണ്ടതാം

*ഹരിശ്ചന്ദ്രൻ പറഞ്ഞു.*

ഇന്ദ്രാദിദേവമുനികളാർകൊട്ടക്കമനുഗ്രഹം
ഓർത്തറിന്നാൾതപംചെയ്തതെന്നെയാവിഷ്ണുശാശ്വതൻ

മെച്ചമാക്കാൻ വൈഷ്ണവാസ്ത്രമിനിയ്ക്കരുളിനാൻ പ്രഭു
ഏവർക്കും ഞാൻ മാന്യനായീ വിശേഷിച്ചിങ്ങുനിങ്ങളും

ഇന്ദ്രനും ധുന്ധുദൈത്യൻെറ വധത്തിന്നാജ്ഞനൽകയാൽ
ഏവംചെയ്യാമെന്നുറയ്ക്കെ മറഞ്ഞാനങ്ങുനാരദൻ

നാരദൻ പോകവേ ശ്രീമാനുതങ്കനോടുചേർന്നവൻ
പുരം രക്ഷിയ്ക്കുവാനേല്പിച്ചിരുത്തി സ്സത്യകീർത്തിയേ

പത്തക്ഷൌഹിണിസൈന്യത്തോടൊത്തവൻ കോസലാധിപൻ
തേജസ്വി മേരുശൃംഗംപോലുന്നതത്തേരിലാണ്ടവൻ

വില്ലുംവാളുംചട്ടയുമായ് സ്സമ്പൂർണ്ണസകലായുധൻ
ദിഗ്ജയവ്യാജമായിട്ടു പുറപ്പെട്ടു പുകഴ്ന്നവൻ

പോകുന്നായവനേപ്പൂൽകി ക്കാമ്പിലുല്യന്ദ്രൻെറ നന്ദിനി
ഭർത്താവിൻ ജയമിച്ഛിപ്പോൾ ചൊല്ലി സ്നേഹത്തോടിങ്ങിനേ

*ചന്ദ്രമതി പറഞ്ഞു.*

മംഗളങ്ങൾ മഹാദേവ നംബികാദേവി ശൌരിയും
അരുളട്ടേ കാന്ത! ശത്രുജയോദ്യുക്തൻ ഭവാനിവർ

അരിഷ്ടവഴിപൊയ്യൊൾക തിരിച്ചെത്തും ജിതാരിയായ്
എന്നുകേട്ട നിയോഗാശ്രു പൂണ്ടോൾക്കാശ്വാസമേകുവോൻ
പുണന്നിട്ട ഹരിശ്ചന്ദ്രൻ പടയോടൊത്തു പോയിനാൻ
നാനാജനപദംകൂട്ടം വടക്കൻ ദിക്കിലേയ്ക്കു താൻ ൩൦
പുണ്ഡ്രം ലിലിത്ഥ മാസ്സ്വാലം കേകയം വാരിഭദ്രകം
ഈനാട്ടാരേവെന്നസംഖ്യം ധനരത്നാദി നേടിയും
തൻപുരത്തേയ്ക്കയച്ചിട്ട ജയിച്ചിതു കുളിന്ദരേ
പുഷ്കരത്തിൽച്ചെന്നുപുണ്യ സരസ്സിങ്കൽക്കളിച്ചവൻ
തർപ്പിച്ചു പിതൃദേവന്മാർക്കവിടെ ബ്രഹ്മദക്ഷിണ
ബ്രാഹ്മണർക്കു കൊടുത്താനങ്ങടുത്തൊരു മഹാസ്ഥലം
ശംകുകർണ്ണേശ്വരം പാർത്തുകണ്ടുവിസ്മയമാന്നവൻ
ചാരേനില്ലും മുനിശ്രേഷ്ഠനതങ്കനൊടു ചോദ്യമായ്

ഹരിശ്ചന്ദ്രൻ പറഞ്ഞു.

ബ്രഹ്മൻ! മുമ്പിൽക്കാണ്മിതല്ലോ ക്ഷേത്രമൊന്നേററമുത്തമം
ഇതൊന്നു കണ്ടമാത്രയ്ക്കു തെളിയുന്നുണ്ടിതെന്മനം ൩൧
ഇതിന്നുപേരെന്തിക്ഷേത്രം ശൈവമോ വിഷ്ണുദൈവമോ
ഇതിന്മാഹാത്മ്യമറിവാൻ ചൊൽകെന്നോടനഘാശയ

ഉതങ്കൻ പറഞ്ഞു.

ശംകുകർണ്ണേശ്വരംപേർകേട്ടോരീക്ഷേത്രം ശുഭാവഹം
കൈലാസലോകം പോലൊന്നു മഹാപാപപ്രണാശനം
നരർക്കഭീഷ്ടാവാപ്തികരം മുക്തിദം ജ്ഞാനസാധനം
ശംകുകർണ്ണേശ്വരാഖ്യംതാൻ ലിംഗവും പെരുതത്ഭുതം
ഇതൊന്നുകാണുകിൽത്തന്നെ ജന്തുവിന്നു മഹീപതേ!
മനസ്സിൽ മൂന്നുമലവും വിലയിയ്ക്കുമസംശയം
പറയാം നിന്നൊടിവിടെ യുണ്ടുണ്ടായ പഴങ്കഥ
പണ്ടു സൌരാഷ്ട്രരാജ്യത്തു ബകുളഗ്രാമമാന്നപോൽ ൪൦
ശംബസാദനനെന്നുണ്ടാ യവിടെ ബ്രാഹ്മണോത്തമൻ
നിത്യംത്രിഷവണസ്നായി സൽക്കർമ്മനിരതൻ ശുചി
വേദശ്രൌതപുരാണജ്ഞൻ ധർമ്മിഷ്ഠൻ ശാസ്ത്രകോവിദൻ
നിയമവ്രതവാൻ സാധു ബുദ്ധിമാൻ സജ്ജനപ്രിയൻ
അവൻ രാജപ്രീതിനേടി സ്സമ്പാദിച്ചേററവും ധനം
നിത്യം വിപ്രർക്കന്നമേകും ലോഭം ലേശവുമെന്നിയേ

അവനുടനടായ് ഭാൎയ്യ ചിത്രകലയെന്നവരാംഗന
ചന്തംതികഞ്ഞ യുവതി ഭൎത്തൃചിത്താനുവൎത്തിനി
വസ്ത്രഭൂഷാദിയവളെ യണിയിച്ചാ ദ്വിജോത്തമൻ
ഇഷ്ടവസ്തുക്കളും നൽകി സ്സന്തോഷിപ്പിച്ചിതെപ്പൊഴും ൨൩

അനുകൂലനിലയ്യോട്ടു കാലം നിന്നവൾ മന്നവ!
മുജ്ജന്മംചെയ്തു പാപത്താൽ മനം കലുഷമായവൾ
നന്മയ്യോപ്പിട്ടേറെവില പെടും വസ്ത്രങ്ങൾ ചാൎത്തിയോൾ
ഐശ്വൎയ്യം യൌവ്വനം ചന്ത മിവയാൽ തള്ളലുള്ളവൾ

നിയമാചാരവാൻ കൎമ്മി ശുചിനിൎമ്മലനാം വിധം
ഭൎത്താവേക്കണ്ടവൾമദ മാണ്ടുകാമാൎത്തിപൂണ്ടവൾ
അബ്രാഹ്മണി സദാഭോഗ പരയായ് ദുഷ്ടചാരിണി
രാജൻ പതിയെവഞ്ചിച്ചു വരുത്തിസ്സുന്ദരാംഗരേ

രമിപ്പിച്ചാൾ ഗൃഢമൊളിച്ചറിഞ്ഞില്ലായതന്തണൻ
പുലൎച്ചെ സ്സാധ്വിമട്ടേറു കുളിച്ചു പതിസന്നിധൌ ൩൦

ഗൃഹകൃത്യം ചെയ്തുശുശ്രൂഷി ച്ചുഭാവമൊഴിഞ്ഞവൾ
രഞ്ജിപ്പിച്ചു നല്ലവാക്കാൽപ്പതിയേ ധൂൎത്തയാമവൾ
രാത്രിമെത്തയിലാണ്ടോൻെറ കാൽതലോടീട്ടുമന്നവ!
ആയാളുറങ്ങിയാൽമെല്ലെ പ്പുറത്തെത്തിസ്സ്വപ്പടി

ജാരഭൎത്താവിനെരഹസ്സങ്കേതത്തിലണച്ചവൾ
അകംപൂകവനൊന്നിച്ചു ചിത്രശയ്യയിൽ വാണുടൻ
കസ്തൂരിപ്പൊട്ടു തൻെറനെററി യ്ക്കുവൻെറനെററിക്കമങ്ങിനേ
കത്തിക്കുറിക്കൂട്ടുപൂശി ദ്ദിവ്യപ്പൂച്ചൂടി മൌലിയിൽ

നന്ദ്യാരമിച്ചിതവനായ് രാത്രിതോറും യഥാസുഖം
ബ്രാഹ്മം മുഹൂൎത്തമാമ്പോഴതററാജ്ജാരൻ പോയശേഷമേ ൩൩
സതിമട്ടിൽപ്പതിയുണൎന്നീടുമ്പോളുണ്ടടുത്തവൾ
ദുൎവൃത്തിയാണ്ടവൾക്കൊററ യാണ്ടുചെന്നിതു മന്നവ!

ഒരുനാളീദ്വിജൻരാത്രിദൈവത്താൽത്തൻെറ മെത്തയിൽ
ഉണൎന്നേററിട്ടുകണ്ടില്ലാ സമീപത്തങ്ങുനാരിയേ
പരിഭ്രമിച്ചായവിടംവിട്ടുഗേഹത്തിലൊക്കെയും
തെരഞ്ഞവളെയാശ്ചൎയ്യമെന്നും കാണാഞ്ഞവൻഭ്രമാൽ

ഗൃഹോദ്യാനപ്പുരയ്ക്കുള്ളിൽ ചെന്നുവേഗത്തൊടുത്സുകൻ
തഴുതിട്ടിട്ടുണ്ടുവാതിൽ നാഥാഗമനശങ്കയാൽ

അസതീജാരഭർത്താക്കളുതറിഞ്ഞില്ലഭൂസുരൻ
അകത്താരോ ജാരനുണ്ടോ എന്നോർത്തുവളെയപ്പൊഴേ ൩൦

ദൃഢംവാതിൽപൊളിച്ചിട്ടു നോക്കേണമെന്നുറച്ചവൻ
ഉലക്കകൊണ്ടുവരുവാൻ കേറിഗേഹാന്തരം നൃപ!

അപ്പൊഴേതന്നെയാധൂർത്തയങ്ങുവാതിൽ തുറന്നുടൻ
ഓടോടെന്നാജ്ജാരനെവിട്ടയച്ചെത്തീപുറത്തവൾ.

ജാരനുദ്യാനവാതുക്കലെത്തിക്കണ്ടിട്ടു നിർഭയം
ഉലയ്ക്കയും കൊണ്ടുവരും ഭർത്താവോടവളോതിനാൾ

തീണ്ടാരിയായേനെൻനാഥ ദൃഢംവാതിലടച്ചിഹ
ഉറക്കത്തിൽപ്പെട്ടുപോയെനറിഞ്ഞതില്ലൊന്നുമിങ്ങുഞാൻ

ഇപ്പോളുണർന്നതാണെന്തേ ഭവാൻവ്യാകുലനാകുവാൻ
എന്നാക്കുലടവഞ്ചിയ്ക്കും വാക്കാൽച്ചോദിച്ചഭൂസുരൻ ൩൫

നേർബുദ്ധിയാലതൊക്കെയും നേരെന്നോർത്തുനരാധിപ
ഗൃഹത്തിൽപ്പോയ് മെത്തകേറിസ്സുഖമാംമട്ടുറങ്ങിനാൻ

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം,
ശങ്കരകണ്ണേശ്വരക്ഷേത്രമാഹാത്മ്യം കുലടാവൃത്തം പന്ത്രണ്ടാമദ്ധ്യായം സമാപ്തം.

---

## ൧൩-ാം അദ്ധ്യായം.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

അമ്പോകഷ്ടം മഹാചിത്രംദൈവമേ ബലവത്തരം
വിധിമർത്ത്യക്കലംഘ്യംതാനെന്തെന്നാൽ മുന്നമംഗന

സാധ്വീമായോൾ ദുഷ്ടയായിത്തീർന്നല്ലോ കുലപാംസനി
വിപ്രശ്രേഷ്ഠ! ചൊൽകവളുടെ കഥാശേഷവുമിപ്പൊഴേ.

ഉതങ്കൻപറഞ്ഞു.

ഇമ്മട്ടവൾ നടക്കുമ്പോളൊരിക്കൽ ശ്ശംബസാദനൻ
മുൻമട്ടു രാത്രികാണാഞ്ഞു മെത്തയിൽ സംശയിച്ചവൻ

ഇറങ്ങിജ്ജാരഗേഹത്തിൽനിന്നെത്തും തന്റെ ഭാര്യയെ
ദൃഷ്ട്വാ! നീ രാത്രിയെവിടുന്നെത്തുന്നെന്നോതിഭത്സനം.

നാന്നം വിട്ടാച്ചിത്രകല ഭത്താവോട്ട ധരാപതേ!

ചിത്രകലപറഞ്ഞു.

മലമൂത്രവിസൎഗ്ഗത്തെച്ചെയ്യുവാൻ പോയിരുന്നു ഞാൻ
വെറുതേനീ ചൊടിക്കുന്നു സന്ദേഹിക്കതിന്നിമേൽ
ഓക്കാതെ സതിയാമെന്നെ യെന്തേ ശങ്കിയ്ക്കുവാൻ ദ്വിജ!

ഉതങ്കൻപറഞ്ഞു.

അവൾചൊന്നോരതും സത്യമെന്നോൎത്താശ്ശംബസാദനൻ
മിണ്ടാതിരുന്നു രാജേന്ദ്ര! തെല്ലുകാലം ദ്വിജാധിപൻ
ആ ഗ്രാമത്തിൽ ദ്വിജസുതനുണ്ടൊരാൾ ദുൎമ്മദാഭിധൻ
കൎമ്മംവിട്ടോൻ ദുരാചാരൻ കള്ളൻ ചൂതുകളിപ്പവൻ
പരദാരരതൻ പാപി യിവൾക്കവനൊടാം രതി
അവൻ മോഷ്ടിച്ചു രത്നങ്ങൾ ഭൂഷണം വസനങ്ങളും
ഇവൾക്കുഗൂഢംനൽകീട്ടു രമിച്ചിതിവളായ് ചിരം
യഥേഷ്ടം മദ്യവുംവാങ്ങിക്കുടിച്ചവർ നിരംകുശർ.
അന്യോന്യമസതീജാരർ വിഹരിച്ചു മദോദ്ധതർ
ഭത്താവിനെഗ്ഗണിയ്ക്കാതെ ശുശ്രൂഷിക്കാതെയായവൾ
നിർല്ലജ്ജ നിലയംവിട്ടുഗമിച്ചു ജാരമന്ദിരം
അവൾചെയ്യുന്നദുഷ്കൃത്യമറിഞ്ഞും ഗൂഢചേതനൻ
അവൾചെയ്യുന്നദുർവൃത്തി നേരേകണ്ടിട്ടതിന്നുമേൽ
ത്യജിച്ചേനെന്നുവെച്ചൊട്ടുകാലം പോക്കീടിനാനവൻ
ഒരിയ്ക്കൽ ദുൎമ്മദൻ ശ്രോത്രിയോൎവ്വീദേവന്റെമന്ദിരേ
വിപ്രരേ!ഗൂഢമായ് ചെന്നു നിശീഥത്തിങ്കൽനിൎഭയം
എല്ലാവരുമുറങ്ങുമ്പോൾ ഗൃഹത്തിന്നുള്ളിൽവെച്ചതായ്
പതിനായിരമേനിഷ്കംഭൂഷയുംവെച്ചപെട്ടിയേ
മോഷ്ടിച്ചു ദുഷ്ടൻ വെളിയിൽപ്പോന്നിട്ടുധരണീപതേ!
കള്ളുവാങ്ങിക്കൊണ്ടുവന്നിട്ടവളൊത്തുകുടിക്കുവാൻ
ഗൃഹദ്വാരേ ചിത്രകലയെത്തുവാൻകാത്തുനില്ക്കയായ്
തൻഭാൎയ്യയെവിളിച്ചന്നുരാത്രിയിൽ ശംബസാദനൻ
മെത്തമേലവളൊന്നിച്ചുകിടന്നു ശങ്കയാണവൻ
കണ്ണുംമിഴിച്ചുണൎന്നുൎവ്വീദേവൻ മൌനി കിടക്കവേ

അവളെത്താഴ്ക്കയാൽഗ്ഗേഹത്തിന്നുള്ളിൽച്ചെന്നു ദുർമ്മദൻ
ശയ്യാഗൃഹത്തിൻവാതുക്കൽ മെല്ലെ മുട്ടീടിനാനവൻ
അശ്ശബ്ദംകേട്ടുടൻ വിപ്രൻ പിടഞ്ഞേറ്റിട്ടു ശങ്കിതൻ
അളുറങ്ങുംരാത്രിയെന്റെ ഗൃഹത്തിൽക്കേറിയാരുവാൻ
മുട്ടീ തസ്കരനോ ജാരൻതാനോ വനംപുറത്താരാൾ
എന്നു വിപ്രൻപറഞ്ഞപ്പോൾ മറഞ്ഞാനവിടെക്ഖലൻ
പുറത്തുപോയ്ജ്ജാരനെത്താൻ കാണാഞ്ഞുൾപ്പുക്കു പിന്നെയും
ഭർത്താവുറക്കമായപ്പോൾബ്ഭയംകൂടാതെകണ്ടവൾ
പുറത്തിറങ്ങീട്ടുടനാ ദുരാത്മാവോട്ടുമൊപ്പമേ
സങ്കേതനിലയത്തേയ്ക്കു പുറപ്പെട്ടൊരുനേരമേ
ഉണർന്നിട്ടാദ്വിജവരൻ സംഭ്രമത്തോടുകൂടവേ
ഇറങ്ങിയവളെക്കാണാഞ്ഞിട്ടു തന്നുടെഭാര്യയേ-
കണ്ടു ദുർമ്മദനൊന്നിച്ചു സങ്കേതപ്പുരപോംവിധൌ
മിണ്ടാതെനിന്നനങ്ങാതെ യവർ ഗേഹംകടന്നമേൽ
അയൽദേശബ്രാഹ്മണരെ നാലഞ്ചാളെവിളിച്ചുടൻ
സങ്കേതഗൃഹവാതുക്കലവരൊന്നിച്ചുനില്ക്കയായ്
അപ്പൊഴാദ്ദുർമ്മദൻ കട്ടെടുത്തവിത്തം മഹാസുഖം
അവൾക്കേകീട്ടു നന്മെത്തമേൽകേറിനാനവളൊത്തവൻ
കഴുത്തോളംകൾകുടിച്ചു തമ്മിൽകെട്ടിപ്പുണർന്നവർ
വിഹരിച്ചീരായതുകണ്ടുടനാബ്രാഹ്മണൻ നൃപ!
കട്ടിൽക്കാലാൽ വാതിൽതച്ചു പൊളിച്ചാഗൃഹമേറിയും
അജ്ജാരനേക്കയർകളാൽ ക്കെട്ടിയിട്ടുചവിട്ടിനാൻ
പിടിച്ചവളെയും ക്രുദ്ധൻ തച്ചുകാലാൽച്ചവിട്ടിയും
കാറിംകുന്തലരിഞ്ഞിട്ടു കോപാൽ മൂക്കംമുറിച്ചുടൻ
ഗ്രാമത്തിൽനിന്നാട്ടിവിട്ടു ജാരനേ പാർത്ഥിവാങ്കണം
അണച്ചീക്കഥരാജാവോടുണർത്തിച്ചിതു ഭൂസുരൻ
ആനാട്ടുകാക്കുമരചൻ കൊന്നീടരുതു വിപ്രനേ
മുടിമൂക്കം ചെത്തിവിട്ടുധൂർത്തയേച്ചേർത്തണച്ചിവൻ
ദേശാന്തരം ചുററിയേയ്ക്കുമെന്നോർച്ചിട്ടവനുടെ
ഒരുകയ്യുംകാലുമാത്മഭടരേക്കൊണ്ടു മന്നവൻ
വെട്ടിച്ചുതൻനാട്ടിൽനിന്നു പുറത്താക്കീടിനാനുടൻ
കയ്യുംകാലും വെട്ടിമുതലൊക്കെക്കേറിയൊരാ ദ്വിജൻ

മുടിമൂക്കും ചെത്തിവിട്ടധൂൎത്തയേ ച്ചേൎത്തൊച്ചിവൻ
ദേശാന്തരം ചുററിമെല്ലെ മെല്ലെയായവളോടുമേ

പിച്ചതെണ്ടിക്കൊണ്ടു രാവുംപകലും കാട്ടിൽവീട്ടിലും
അവളൊത്തുരമിച്ചൊട്ടുകാലം പോക്കീടിനാനവൻ

പിന്നെയൊട്ടാണ്ടുചെന്നിട്ടു ദുഷ്ടാ യൌവനമററവൾ
രോഗംപിടിച്ചോളാദുഷ്ടൻ കേവലംകൈവെടിഞ്ഞവൾ

ചത്തുപോയീ നരശ്രേഷ്ഠ! പിന്നീടു യമകിങ്കരർ
അച്ചേട്ടച്ചിത്രകലയേക്കൊണ്ടിട്ടു നാരകത്തിലും

നിയുതംവൎഷമത്യുഗ്രനരകങ്ങളുമേററവൾ
പിന്നെശ്ശേഷിച്ചപാപത്താൽ മന്നിൽ ശാകിനിയായിനാൾ

ഈദേശത്തു കൊടുങ്കാട്ടി ലാലിന്മേൽപ്പാൎത്തുകൊണ്ടവൾ
പ്രേതങ്ങളെത്തിന്നു കാട്ടിൽച്ചുടുകാട്ടിൽബ്ഭയങ്കരി.

ഭക്ഷിച്ചുംപഥികന്മാരെ പ്പാൎത്തുവളരെവത്സരം
ദുൎമ്മദൻ തീററികിട്ടാഞ്ഞു രോഗംപെട്ടഴലാണ്ടവൻ

കാലത്താൽച്ചത്തു വൻപാപംകൊണ്ടൊക്കും നാരകങ്ങളേ
ശതായുതംവത്സരങ്ങളുച്ചമാംവണ്ണമേററുമേ

ഈശ്ശംകുകൎണ്ണശബരൻറ ചാരേകാണുന്നമാമല
പിശാചായിട്ടായതിങ്കൽപ്പാൎത്തുകൊണ്ടാൻ ഗുഹയ്ക്കകം

നിത്യംമാംസാശനൻക്രൂരൻ പേടിപ്പിച്ചിതുമൎത്ത്യരേ
ശംബസാദന ചാരിത്രം കേട്ടുകൊൾക നരോത്തമ!

ധൂൎത്തസ്ത്രീയേ കൈവെടിഞ്ഞാ പ്രാജ്ഞൻവിട്ടു നിജാലയം
വിഷയങ്ങൾവെറുത്തത്ര്യാഗം വിപ്രക്ലേശവും

കൊടുത്തു കാട്ടിൽച്ചെന്നിട്ടു താപസശ്രേഷ്ഠനായിനാൻ
തപസ്സാൽ ക്ലിഷ്ടമാക്കിട്ടാ മെയ്‌വിട്ടു ധരണീപതേ!

ശ്രീമാൻതാൻചെയ്ത സുകൃതംകൊണ്ടിന്ദ്രപുരിപൂകിനാൻ
ശംകുകൎണ്ണാഖ്യനൊരുവൻ ദ്വിജശ്രേഷ്ഠൻ മഹാമതി

പാരിടംചുററിട്ടും വിദ്വാൻ കണ്ടാൻ വൻകാട്ടിൽവെച്ചിഹ
സ്വയംഭുവാം മഹാലിംഗം ഭുക്തിമുക്തിപ്രദായകം

ഭക്ത്യാ തെളിഞ്ഞുള്ളൊടഭിഷേചിച്ചു ദിവസംപ്രതി
മുറയ്ക്കുപൂജിച്ചു നമിച്ചോത്തും വാഴ്ത്തിസ്തുതിച്ചുമേ

അവന്നു തുഷ്ടനായ്ശ്ശംഭു നൽകിനാൻ ഗാണപത്യവും
ഗണകോടിഗ്രാമണിയായിപ്പോഴും ശിവസന്നിധൌ

മുൻചേരിനാൽ വിളങ്ങുന്ന ശംകുകർണ്ണാഖ്യനായവൻ
കൈലാസശിഖരംവാപ്തോൻ പുനരാവൎത്തിയെന്നിയേ
അവൻ പൂജിച്ചതീലിംഗം ശംകുകർണ്ണേശ്വരാഭിധം
ലിംഗത്തിൻെറകീഴക്കായിട്ടുണ്ടല്ലോ ശംകുതീർത്ഥവും
അവൻ നിർമ്മിച്ചതുർവ്വീശ! മഹാഘോരാഘനാശനം
ആരെങ്കിലുംവന്നു ശങ്കുതീർത്ഥത്തിങ്കൽക്കളിച്ചുടൻ
ഭക്ത്യാ ലിംഗാർച്ചനംചെയ്താൽ പാപമൊട്ടുക്കൊഴിഞ്ഞവൻ
ശിവലോകത്തിലെത്തീടും വിചാരിക്കേണ്ടതില്ലിതിൽ
ശാകിനീനിലയായോരാവിപ്രസ്ത്രീനിലചൊല്ലുവേൻ
ഒട്ടുകാലംചെന്നശേഷം വനവാസിജിതേന്ദ്രിയൻ
സാംകായനാഭിധമുനി തീർത്ഥയാത്രനടത്തിനാൻ
ഈശ്ശങ്കുകർണ്ണേശ്വരൻെറ ദർശനാർത്ഥം ദ്വിജോത്തമൻ
ഈക്കാട്ടിലെത്തിനാ നാലുനില്ക്കുന്നതിനടുക്കലായ്
അവൻകണ്ടാശ്ശാകിനിയെ പ്പേടിച്ചോടീടിനാൻ നൃപ!
അതിരൌദ്രാകൃതിയൊടും കോപംപൂണ്ടൊരുശാകിനി
തർജ്ജനംചെയ്തുകൊണ്ടൊപ്പം പാഞ്ഞുചെന്നു ഭയങ്കരി
അവൾമുമ്പേ പാഞ്ഞമുനി യീക്ഷേത്രത്തിലണഞ്ഞുടൻ
ശിവാലയത്തിലുൾപ്പുക്കു നിഗൂഢം പാർത്തിതായവൻ
മുമ്പിൽക്കണ്ടാശ്ശാകിനിയോ ശിവലിംഗം മഹാത്ഭുതം
സർവ്വപാപങ്ങളും വിട്ടു മുജ്ജന്മസ്മൃതി നേടിനാൾ
മുന്നംബ്രാഹ്മണിയാമന്നു ചെയ്ത ഘോരാഘമോർത്തവൾ
പശ്ചാത്താപംകൊണ്ടുചുട്ടു കമ്പിട്ടിട്ടുമഹേശനേ
മഹാത്മാവാം ബ്രാഹ്മണനെ വണങ്ങിച്ചെയ്തവണ്ണമേ
തൻെറപാപമുണർത്തിച്ചു ദുഃഖംപൂണ്ടോതിയിങ്ങിനേ
ഈരൌദ്രനീചകർമ്മത്തിൽ നിന്നെന്നെക്കരകേററണേ
എന്നുയാചിക്കുമവളേ സ്സാന്ത്വനം ചെയ്തു മാമുനി
കുറച്ചെടുത്തു മന്ത്രിച്ചു ശങ്കുതീർത്ഥത്തിലെ ജ്ജലം
തളിച്ചാനവൾതൻമെയ്യി ലക്ഷണംതന്നെ മന്നവ!
ലിംഗദർശനമാഹാത്മ്യാൽ തീർത്ഥദർശനയാലുമേ
ശാകിനീരൂപവുംവിട്ടു ഘോരപാതകമററവൾ
വിമാനംകയറിദ്ദിവ്യ വസ്ത്രഭൂഷണയുക്തയായ്
ദിവ്യസ്ത്രീയായിനൃപതേ! ശങ്കുകർണ്ണേശ്വരേശന

വണങ്ങി ബ്രാഹ്മണനെയു മാബ്രാഹ്മണി സുരാച്ചിത
ഉള്ളിൽശിവനെയോൎത്തത്തീ ശിവലോകത്തിൽ മുദൊടും
നിന്നോടിതൊക്കെയും ചൊന്നേ നീസ്ഥലത്തിൻെറ വൈഭവം
അബ്രാഹ്മണീചരിത്രവും രാജവര്യ! മഹാത്ഭുതം
പിശാചായിജ്ജനിച്ചോരാ ദുർമ്മദൻെറ ചരിത്രവും
നടന്നപോലെപറയാം കേട്ടുകൊൾക മഹാമതേ.

സ്കന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ശങ്കകണ്ണേശ്വര ക്ഷേത്രമാഹാത്മ്യം
കലടാമൃതതി പതിമൂന്നാമദ്ധ്യായം സമാപ്തം.

---

## ൧൪-ാം അദ്ധ്യായം.

ഹരിശ്ചന്ദ്രൻ പറഞ്ഞു.

അപ്രതൎക്ക്യംമഹേശൻെറമാഹാത്മ്യംവിബുധൎക്കുമേ
ബ്രഹ്മാദ്യൎക്കും യോഗികൾക്കും ലിംഗത്തെക്കാണ്മകാരണം
ബ്രാഹ്മണസ്ത്രീ മഹാപാപംതിന്നെത്തിലേ ശിവാലയം
പിശാചായ്ത്തീൎന്നൊരാ ദുഷ്ടബുദ്ധിയാം ദുർമ്മദൻെറയും
വൎണ്ണിക്കുകമുനിശ്രേഷ്ഠ!കഥാശേഷമശേഷവും.

ഉതങ്കൻ പറഞ്ഞു.

അവിപ്രാഭാസൻെറകഥ രാജാവേ! കേൾമുറയ്ക്കുനീ
പിശാചായ്ത്തീൎന്നവൻ മന്നിൽ പ്പേടിപ്പിപ്പോൻ മനുഷ്യരേ
വിശപ്പും ദാഹവുംപൂണ്ടുകൊണ്ടു രാപ്പകൽവെന്തവൻ
ഈക്ഷേത്രത്തിന്നരികിലായ് പ്പൎവ്വതത്തിൻ ഗുഹയ്ക്കകം
ഏറെനാൾപാൎത്തവൻ തീററിയ്ക്കായിറങ്ങിനടപ്പവൻ
കണ്ടുബന്ധുക്കളോടൊത്തു വഴിപോം വൈശ്യനാരിയേ
പിന്തുടൎന്നാനീപ്പിശാചു തരംനോക്കിയടുപ്പവൻ
അവൾപൊയ്ക്കയ്ക്കരയ്ക്കെത്തി ക്ഷീണിച്ചുണ്മാൻ മുതിൎന്നവൾ
പൊതിച്ചോറും ഭൂമിയിൽ വച്ചിരുന്നു കൂട്ടരൊത്തവൾ
അച്ചോറൊക്കെ ക്കഴിച്ചപ്പോളുടൻതന്നെ പിശാചുമേ
അവൾതന്നുടലിൽക്കേറി ഭ്രമിപ്പിച്ചിതു ദുർമ്മതി

ബന്ധുക്കൾകാണ്കവേതന്നെ സംഭ്രമിച്ചെഴുന്നേററവൾ
മുടിയൊക്കെയഴിച്ചിട്ടു തലചുററിച്ചു മന്നവ!

പിശാചുബാധിച്ചവളെ ബന്ധുക്കളൊരുമാതിരി
വീട്ടിലെത്തിച്ചവളുടെ ഭർത്താവോടിതു ചൊല്ലിനാർ

ആ വൈശ്യൻ മാന്ത്രികന്മാരെ വരുത്തീട്ടിതൊഴിക്കുവാൻ
ഏറെദ്ധനം ചിലവഴിച്ചേററം യത്നിച്ചു വീണ്ടുമേ

ഈ വൈശ്യപ്പെണ്ണിനേ സ്വസ്ഥയാക്കാനാ മാന്ത്രികർക്കഹോ,
മന്ത്രംകൊണ്ടരുതാഞ്ഞപ്പോളങ്ങുചെന്നിതൊരന്തണൻ

കുമ്പിട്ടവനൊടാ വൈശ്യൻ ഭാര്യാവൃത്തമുണർത്തിനാൻ
ആലോചിച്ചാ ദ്വിജൻ ധീമാൻപിശാചിനെ യൊഴിക്കുവാൻ

ഉപായ മുള്ളുഴന്നോരാവൈശ്യനോടരുളീടിനാൻ
ഇപ്പടിയ്ക്കുണ്ടാശല്യ! ഭവാൻ ഞാൻ ചൊല്ലുന്നതുകേളെടോ

രണ്ടുയോജനദൂരത്തുമഹാപാപഹരംപരം
ശങ്കകണ്ണേശ്വരക്ഷേത്ര മുണ്ടു ദേവ നമസ്കൃതം

പെണ്ണിനേയുംകൊണ്ടവിടെ ച്ചെല്ലു സംശയമെന്നിയേ
ശങ്കകണ്ണേശ്വരംലിംഗം കുമ്പിട്ടതിന്നു മുമ്പിലായ്

കുളിച്ചുശങ്കതീർത്ഥത്തിൽക്കുളിപ്പിച്ചിവളേയുമേ
നടയ്ക്കൽകൊണ്ടിട്ടു സ്വാസ്ഥ്യമിവൾക്കുണ്ടാമസംശയം

ആവാക്കുതലകൊണ്ടേററാ പ്രീതിയോടൊപ്പ മൂരുജൻ
ബന്ധുക്കളൊത്തുനടച്ചശ്ശാദ്ദിവ്യസ്ഥലമെത്തിനാൻ

കുളിച്ചാപ്പുണ്യതീർത്ഥത്തിൽ ക്കുളിപ്പിച്ചവളേയുമേ
ആ ബ്രാഹ്മണന്നു ധനവുംനൽകി ശുദ്ധൻ ജപിച്ചവൻ

ശ്രീകോവിലിൽ ദിവ്യലിംഗം കണ്ടിട്ടുള്ളംതെളിഞ്ഞവൻ
സാഷ്ടാംഗമായ് നമസ്കാരം ഭക്തിയാൽ ചെയ്തുവീണ്ടുമേ

പ്രദക്ഷിണംവെച്ചു വാഴ്ത്തീ സ്തോത്രംകൊണ്ടു മഹേശനേ
പിടിച്ചുഭർത്താവു ശിവനടയ്ക്കൽ കൊണ്ടിരുത്തിയോൾ

പിശാചുള്ളിൽ ക്കേറിയോരാ വൈശ്യസ്ത്രീ തുഷ്ടിനേടിനാൾ
ദേവസന്നിധിയോഗത്താൽ തീർത്ഥത്തിൻ ശക്തിയാലുമേ

ദയാലുവാം ലിംഗരൂപി ശങ്കരൻതന്റെ യാജ്ഞയാൽ
പിശാചഭാവത്തോടൊപ്പമവൾതൻമെയ് വെടിഞ്ഞവൻ

ക്രൂരപാപൌഘവുംതീർന്നു ദിവ്യദേഹധരൻ ദ്വിജൻ
ഗണാധിപാനീതദിവ്യവിമാനത്തിൽക്കരേറിയും

ദിവ്യഭൂഷാംബരധരൻ ദിവ്യമാല്യാനുലേപനൻ
എത്തീസുരർക്കും കിട്ടാത്ത കൈലാസത്തിൽ ധരാപതേ!

എന്നിതൊട്ടുക്കു നിന്നോടുപറഞ്ഞേൻ ഞാൻ പഴങ്കഥ
ഈ ക്ഷേത്രത്തിന്റെ മാഹാത്മ്യം നാന്മുഖൻ ബ്രഹ്മദേവനും

പറവാൻമതിയാവില്ലാ ഞാൻ കുറഞ്ഞൊന്നു ചൊല്ലിനേൻ
നൂററാണ്ടു കാശീകേദാരക്ഷേത്രാദികളിൽ വാഴ്കിൽ

അവർക്കെന്തൊഫലംകിട്ടും മുഹൂർത്തമിഹവാണവൻ
അഫലം നേടിടും മർത്ത്യനുള്ളിൽ ബ്ഭക്തിയെഴുന്നവൻ

സ്മരിച്ചാൽ സർവ്വപാപഘ്നം കണ്ടെന്നാലിതു മോക്ഷദം
ദൈവാൽക്കിടച്ചു രാജർഷേ! നമുക്കങ്ങോട്ടുപോവണം

സൂതൻ പറഞ്ഞു.

ഉതങ്കൻചൊന്നതായ്ക്കേട്ടു ഹരിശ്ചന്ദ്രൻ മഹാമതി
വാഴ്ത്തിസ്സേനേശരൊന്നിച്ചു വിപ്രന്മാരും ചുഴന്നവൻ

ഉതങ്കനേമുമ്പിലാക്കിപ്പത്നിയേ ദൂരെനിർത്തിയും
ശങ്കുകർണ്ണേശ്വരക്ഷേത്രം പോയ്ക്കുളിച്ചുകൃതാഹ്നികൻ

തൎപ്പിച്ചു പിതൃവാനാക്കു ശങ്കുതീർത്ഥത്തിൽ മന്നവൻ
കടന്നുശങ്കുക്ഷേത്രത്തിൽ ദർശിച്ചാലിംഗമത്ഭുതം

പ്രദക്ഷിണംനൂറുവെച്ചു പൂജിച്ചു ധർമ്മവിത്തമൻ
ദിവ്യോപചാരത്തോടൊത്ത പൂജചെയ്തി ട്ടുഹൃഷ്ടനായ്

വീണ്ടുംവണങ്ങിശ്ശിവനെ സ്തവസ്തോത്രങ്ങളാലുമേ
സ്തുതിച്ചുലിംഗേശ്വരനേ ശ്രീകോവിൽ ധനരാശിയാൽ

പൊന്നാക്കീമതിലും പിന്നെഗ്ഗോപുരം മണ്ഡപങ്ങളും
സുവർണ്ണമയമാംവണ്ണം പണിചെയ്യിച്ചുമന്നവൻ

ദിവ്യഭൂഷാംബരൌഘങ്കൊണ്ടണിയിച്ചു മഹേശനേ
ഗൌരിയേയുംവണങ്ങീട്ടു വസ്ത്രഭൂഷോത്തമങ്ങളാൽ

പൂജിച്ചുലിംഗപാർശ്വസ്ഥദ്വിജർക്കും വന്നവർക്കുമേ
രത്നവസ്ത്രധനൌഘത്തെ നൽകീട്ടുള്ളംതെളിഞ്ഞവൻ

വീണ്ടുംമഹേശനേക്കുപ്പി കൃതാർത്ഥമതിയായവൻ
പിന്നെപ്പടയൊടൊന്നിച്ചു വടക്കോട്ടേയ്ക്കു യാത്രയായ്

ഭേരീശംഖാരവാൽ സൈന്യഘോഷത്താലും ധരിത്രിയേ
കുലുക്കിട്ടിക്കടച്ചിട്ടു മുഴക്കിപ്പോയിനാൻ നൃപൻ

കിരാതയവനമ്ലേച്ഛശകപ്പട്ടപൽഹവർ
മുററുംകടൽദ്വീപഗരെ വെന്നിട്ടു വളരെദ്ധനം

കടന്നുകുന്നുംപുഴയും വമ്പിയന്ന വനങ്ങളും
മഹാകാളേശ്വരക്ഷേത്രത്തിങ്കലെത്തി മുനീന്ദ്രരേ!

ശിവാലയത്തിൽമുൻഭാഗം കുണ്ഡത്തിലെഴുമഗ്നിയേ
കരിങ്കാർനിറമാണ്ടുള്ള പുകയാൽ ദ്രിക്കടെച്ചവൻ

എന്നും കത്തുമ്മാറുഹരിശ്ചന്ദ്രൻകണ്ടത്ഭുതത്തൊടും
ചാരെനില്ക്കുമുതങ്കർഷീന്ദ്രനോടർത്ഥിച്ചിതിങ്ങിനേ

ഹരിശ്ചന്ദ്രൻപറഞ്ഞു.

ബ്രഹ്മൻ!മഹാശ്ചര്യമിതിക്ഷേത്രത്തിനുടെവൈഭവം
ജ്വാലാമാലകെടാതെററീയഗ്നി കത്തുന്നതെന്തുവാൻ

ലിംഗത്തിൻ മുന്നിലായിട്ടീക്കുണ്ഡത്തിങ്കൽ മഹാമുനേ
ഇതിന്റെ ഹേതുകേൾപ്പാനുണ്ടാഗ്രഹം ക്ഷേത്രവൈഭവം.

ഉതങ്കൻ പറഞ്ഞു.

മഹാകാളാഖ്യനായൊരു ഗണങ്ങളുടെ നായകൻ
പണ്ടുതൻപേർപരത്താനായ്ക്കൈലാസാൽമന്നിൽ വന്നവൻ

കാശിതൊട്ടുശിവക്ഷേത്രംതോറുംസേവിച്ചവൻക്രമാൽ
ഈ ശ്വേതവനമെന്നുള്ള ദിക്കിലെത്തീയദൃച്ഛയാൽ

ലിംഗപ്രതിഷ്ഠയിവിടെ ച്ചെയ്വാനുള്ളിലുറച്ചവൻ
അത്യുഗ്രമാംതപംചെയ്തിതായിരത്താണ്ടുകാലമേ

ഇന്ദ്രിയങ്ങൾജയിച്ചുള്ളിൽ മഹാദേവനെയോർത്തവൻ
തെളിഞ്ഞുഭഗവാൻകാണ്മാനായ്വന്നദ്ദേഹത്തൊടോതിനാൻ.

മഹാദേവൻ പറഞ്ഞു.

അറിവേൻനിന്നുടെയോരഭിപ്രായംഗണാധിപ!
സ്വയംഭൂലിംഗരൂപത്തെധരിച്ചുകൊണ്ടുഞാനിഹ

വിദ്വൽഭക്തർക്കുമുക്തിയ്ക്കായ്പ്രാദുർഭവനില്ലസംശയം
മഹാകാളേശ്വരാഖ്യാതം നിന്റെപേരോടുചേർന്നിഹ

ഇതാലിംഗംകാണുകസൌമ്യ!പൂജിയ്ക്കുക മഹാമതേ
നിൻപേരൊടൊത്തൊരീലിംഗം മന്നിൽപ്പൂജിച്ചിടുംനരർ

കന്മഷംസകലംപോക്കീട്ടെന്റെലോകത്തിലെത്തിടും.

ഉതങ്കൻ പറഞ്ഞു.

എന്നേവമരുൾചെയ്തിട്ടു മറഞ്ഞു ചന്ദ്രശേഖരൻ
മഹാകാളൻ ഹൃഷ്ടനായി കണ്ടുലിംഗത്തെ മുന്നിലായ്
ജ്യോതിൎമ്മയംസ്വയംഭൂതം വീണ്ടുംവീണ്ടുംവണങ്ങിനാൻ
എഴുന്നേറ്റുഗണാധീശൻ വലംവെച്ചുമഹേശനേ
പ്രാസാദമണ്ഡപംദിവ്യം രത്നശ്രീകോവിലുംക്ഷണം
മതിലുംപൊന്മയം ചിത്രങ്കോപുരന്തന്നെചമച്ചുടൻ
മഹാതീൎത്ഥാഖ്യമാംതീൎത്ഥം മഹാപാപഹരംശുഭം
കിഴക്കുഭാഗത്തുണ്ടാക്കീ ചെയ്താലിംഗാഭിഷേകവും
അകിൽചന്ദനധൂപങ്ങൾ കൂവളത്തിലപൂക്കളും
നൈവേദ്യംവെററിലയുമായ്പൂജിച്ചിട്ടു വണങ്ങിയും
വാഴ്ത്തീശിവനെനന്ദിപ്പിച്ചെത്തീവീണ്ടുംശിവാലയം
അന്നേമുതല്ക്കുവാനോരും കിന്നരന്മാർ മുനീന്ദ്രരും
മഹാകാളേശലിംഗത്തെയാരാധിച്ചുദയാബ്ധിയേ
സ്വസ്വാഭീഷ്ടങ്ങളുംനേടികൃതാൎത്ഥപ്പെട്ടുമന്നവ!
രാജാവേ! മുക്തികാമന്മാരിങ്ങുവന്നൊരുവട്ടമേ
മഹാതീൎത്ഥത്തിങ്കൽ മുങ്ങിച്ചീലിംഗം വണങ്ങിയോർ
അക്ഷണംബന്ധവുംവിട്ടു ശംഭുലോകത്തിലെത്തിനാർ
ഈ ലിംഗത്തിന്റെ മുൻഭാഗത്തെന്നും കുണ്ഡത്തിലായഹോ
അഗ്നികത്തിജ്വലിപ്പാനും കാരണം ഞാൻ കഥിയ്ക്കുവൻ.

സ്കാന്ദപുരാണം ഹരിശ്ചന്ദ്രോപാഖ്യാനം
ശങ്കരമണ്ണേശ്വരക്ഷേത്രമാഹാത്മ്യം ജാരബ്രാഹ്മണമുക്തി
മഹാകാളേശ്വരമാഹാത്മ്യം പതിന്നാലാമദ്ധ്യായം.

---

## ൧൫-ാം അദ്ധ്യായം.

ഉതങ്കൻ പറഞ്ഞു.

മതംഗൻ സിദ്ധനിവിടെയുള്ളിലോൎത്തു മഹേശനേ
ഈലിംഗത്തിൻവടക്കായി പ്രതിഷ്ഠിച്ചുസ്വനാമമായ്
സിദ്ധലിംഗാഖ്യമാംലിംഗം പൂജിച്ചെല്ലായ്പ്പൊഴുംനൃപ
ബന്ധംവെടിഞ്ഞാലിംഗത്തിലാമേധാവിലയിച്ചുതേ

മഹാകാളശ്വരംലിംഗം പൂജിയ്ക്കിൽസ്സിദ്ധലിംഗവും
സംസാരക്കടൽകേറീട്ടു ശാശ്വതസ്ഥാനമെത്തുമേ
പണ്ടുണ്ടായീ കേകയത്തിൽ ദീർഘകാഭിധനാംദ്വിജൻ
പ്രജ്ഞാമതിയവന്നൊരുശ്ശീലമൊത്തുള്ളഭാര്യയാം
നോക്കാതെയവളെധൂർത്തൻ സൽക്കർമ്മങ്ങൾ വെടിഞ്ഞവൻ
എന്നുംവേശ്യാസംഗവുംചെയ്തുണ്ടുള്ളംചെന്നിരിയ്ക്കയാം. ൫

ഇല്ലത്തുള്ളധനംധാന്യം വസ്ത്രമാഭരണംമുതൽ
അതൊക്കെയാദുഷ്ടബുദ്ധി വേശ്യയ്ക്കായിട്ടുനൽകിനാൻ
അവന്റെഭാര്യയോ ബുദ്ധിമതി ധർമ്മിഷ്ഠ സാദ്ധ്വിയാൾ
അവനേത്തന്നെശ്ശുശ്രൂഷിച്ചാദരിച്ചിതവന്റെമേൽ
ഭർത്താവുദൈവംസാദ്ധ്വിയ്ക്കും ഗുണിനിർഗ്ഗുണനാകിലും
ധൂർത്തൻസദ്വൃത്തനായാലും ധനിനിർദ്ധനനാകിലും
എന്നുള്ളിലോർത്തെന്നുമവൻ തന്നിലുള്ളമുറച്ചവൾ
അവന്റെ സംഗമെല്ലാതെകണ്ടും മാനിച്ചുനാഥനേ
വേശ്യയ്ക്കുവേണ്ടിയാധൂർത്തൻ ചോദിയ്ക്കെത്തന്റെഭൂഷണം
കഴുത്തിൽനൂലുംമണിയുമെല്ലാംനൽകീടിനാൾനൃപ! ൧൦

അതുവാങ്ങിദ്വിജനവൾക്കേകീട്ടുകുലപാംസനൻ
അവ്വേശ്യാസ്ത്രീയൊത്തുസുഖിച്ചിരുന്നു ബഹുവത്സരം
ഗ്രന്ഥികുഷ്ഠാദിരോഗങ്ങൾ പിടിച്ചാദ്ദീർഘകൻക്രമാൽ
രാജാവേ!ക്രിമിയുംകുത്തിക്കൈകാലുകൾമുരണ്ടവൻ
കുരൂപിയായുൾത്തപിച്ചു മഹാരോഗാർത്തനായവൻ
സ്വത്തില്ലാഞ്ഞിട്ടുഗണിക പുറത്താക്കിയൊരാദ്വിജൻ
ഹാഹായെന്നുകരഞ്ഞാത്മഭാര്യാ സവിധമെത്തിനാൻ
ഭർത്തൃഭക്ത്യാ കനിവൊട്ടു മാശ്വസിപ്പിച്ചുനാഥനേ
അന്നപാനാദിയാൽപ്പോററി രോഗംമാററാൻ പതിവ്രത
മനസ്സുകൊണ്ടുചിന്തിച്ചാളാരിവന്നു ചികിത്സകൻ ൧൫

ആരേശ്ശരണമാക്കേണ്ടു പോവതെങ്ങിവനൊത്തുഞാൻ
മഹാപാപംസംഹരിപ്പോൻ മഹാരോഗംമുടിപ്പവൻ
ഭുക്തിമുക്തിപ്രദൻസാക്ഷാൽ ശ്ശംഭുതാൻഗതിയിങ്ങുമേ
അവനേശ്ശരണംകൊൾവേൻ മററുദേവനെയെന്നിയേ
എന്നുറച്ചീശനേഹൃത്തിലോർത്തു പ്രജ്ഞാവതിക്ഷണം
അപ്പൊഴായവിടെയ്യെത്തീ ശിവയോഗിയദൃച്ഛയാൽ

അവൾക്കുള്ളല്ലൽകളവാൻ സാക്ഷാലീശൻ കണക്കിനേ
അമ്മുനിശ്രേഷ്ഠനേക്കണ്ടു ചെന്നുകൂപ്പിപ്പദാംബുജം

യാചിച്ചു ഭർത്തൃരോഗത്തിൻശാന്തി ഭർത്തൃവ്രതസ്ഥയാൾ
ശിവയോഗിദ്വിജശ്രേഷ്ഠൻ മുഹൂർത്തംധ്യാനമാണ്ടവൻ

പേടിയ്ക്കൊല്ലെന്നവളോടായ് ച്ചൊന്നാൻകനിവിയന്നവൻ
നാലുയോജനചെന്നെങ്കിൽപ്പിന്നെയുണ്ടേററവുംശുഭം

മഹാകാളേശ്വരാഖ്യാനമൊക്കുംക്ഷേത്രംവരാനനേ!
അവിടെപ്പോകിൽനിൻനാഥന്നുടനേ രോഗശാന്തിയാം

പോക പോകെന്നവളോട്ട ശിവയോഗി പറഞ്ഞുപോയ്
അപാകതലകൊണ്ടേററു വഴിയാത്രയ്ക്കശക്തനേ

ഭർത്താവെച്ചുമലിൽത്താങ്ങി മെല്ലെപ്പോയീടിനാൾസതി
മഹാകാളേശ്വരക്ഷേത്രമെത്തിക്കാട്ടുചുഴന്നെടം

മഹാതീർത്ഥക്കരയിലായ് പ്പതിയെവെച്ചു താൻശ്രമാൽ
ഇരുന്നുമാമരച്ചോട്ടിൽധ്യാനിച്ചീശനെയായവൾ

പാതിവ്രത്യമവൾക്കൊന്നു പരീക്ഷിയ്ക്കാൻതദാശിവൻ
ചൊല്ലിവിട്ടോരുടൻനന്ദിഭീഷണവ്യാഘ്രരൂപനായ്

കൈക്കൊണ്ടാക്കുംബ്രാഹ്മണനേക്കൊണ്ടുദൂരയ്ക്കുമണ്ടിനാൻ
ഹരിയ്ക്കുംപതിയേക്കണ്ടു സതിഹാനാഥ!യെന്നുടൻ

വീണ്ടുവിളിച്ചാർത്തോടിട്ടും കണ്ടില്ലാ മൃഗഭോജിയേ
വ്യാഘ്രം പിടിച്ചാബ് ഭർത്താവു ചത്തെന്നോർത്താത്മദേഹവും

തീയ്യിൽഹോമിപ്പാനുറച്ചു മഹാതീർത്ഥത്തിലാണ്ടവൾ
മഹാകാളേശനേക്കൂപ്പിക്കാക്കകാക്കെന്നെയെന്നുടൻ

ദുഃഖാർത്തയായ്ശ്ശിവനുടെ മുമ്പിൽക്കുണ്ഡംചമച്ചവൾ
വിറകിട്ടഗ്നികത്തിച്ചു ചാട്ടുവാൻ തീർച്ചയാക്കിനാൾ

തട്ടത്തായവളേദ്ദേവൻ വൻവിമാനത്തിലാണ്ടവൻ
സുകുമാരംമനോഹാരിഗന്ധർവ്വാകൃതിപൂണ്ടവൻ

പ്രജ്ഞാവതീപരീക്ഷാർത്ഥം ഭേദിപ്പിച്ചിതുമന്നവ!

ദേവൻ പറഞ്ഞു.

നീ മനോഹരരമ്യാംഗി ചെറുപ്പക്കാരിയഗ്നിയിൽ

എന്തേദുർല്ലഭഭോഗങ്ങൾ വിട്ടുചാടാൻ തുടങ്ങുവാൻ
കുത്സിതാംഗൻമഹാരോഗി ദുഷ്ടൻനിങ്കൽവിരക്തിമാൻ

മൂഢൻവേശ്യാരതൻഭർത്താ ചത്തു പുലിപിടിച്ചവൻ

അവനോടൊപ്പമേതീർന്നു നിൻദുർദ്ദശയുമേകക്ഷണേ
ഭാഗ്യംനിനക്കശേഷിയ്ക്കിലെന്നെനീ പതിയാക്കെടൊ
ഗന്ധർവ്വരാജപുത്രൻഞാനെന്നോടൊന്നിച്ചുശാശ്വതം ൨൯
ദിവ്യഭോഗംഭുജിച്ചുംനീസഞ്ചരിയ്ക്കയഥാസുഖം.

ഉതങ്കൻ പറഞ്ഞു.

അവനിങ്ങിനെചൊന്നപ്പോൾ ക്രോധരക്താക്ഷിയാംസതി
നിന്ദിച്ചുംപ്രജ്ഞയാൽപ്രജ്ഞാവതിയുത്തരമോതിനാൾ
ലോകേസധാരണസ്ത്രീകൾ തോന്നിവാസികൾധൂർത്തകൾ
സാധുഗർഹിതമായോരീ നിൻവാക്കവകവെച്ചിടും
ദരിദ്രൻയാചിതൻമൂർഖൻ ധൂർത്തൻകുത്സിതനാകിലും
ഭർത്താവുദൈവംസതികൾക്കിവനേതുഗതിയ്ക്കുപോയ്
ഇനിയ്ക്കാശ്രിതൻനല്ലു ഭർത്താവിൻകൂടെയെത്തുവാൻ
ഗന്ധർവ്വസുതനാംനിന്നെ യിന്ദ്രനൊപ്പാശിയേയുമേ
ഞാൻഗണിയ്ക്കുന്നില്ലസൌമ്യ!പറഞ്ഞീടരുതിങ്ങിനെ ൩൦
ദൂരെപ്പോ മിണ്ടിടാ നിന്നോടെന്നേവംനിരസിച്ചവൾ
തീയ്യിൽച്ചാടീടിനാൾസാദ്ധ്വി യുള്ളിൽശ്ശിവനെയോർത്തവൾ
തീയ്യുംദഹിച്ചില്ലവളെച്ചന്ദനച്ചാർകനക്കിടുന
സുഖംനൽകീഹരിശ്ചന്ദ്ര! തൽക്ഷണംതന്നെ ശങ്കരൻ
ഭഗവാൻ കാളയിൽക്കേറി ഗൌരിയോടൊത്തവൻ പ്രട
പ്രത്യക്ഷമായ്ത്തീയ്യിൽനിന്നുംകേററിച്ചൊല്ലീദയാനിധി

ഭഗവാൻ പറഞ്ഞു.

പാതിവ്രത്യപ്രഭാവത്താൽത്തണുത്തു ഹവ്യവാഹകൻ
നിൻെറശീലംപരീക്ഷിപ്പാൻ ചെയ്തുകൊണ്ടനിതൊക്കെഞാൻ
വരിയ്ക്കുകവരംസാദ്ധ്വി!തെളിഞ്ഞേൻ നിൻെറഭക്തിയിൽ

ഉതങ്കൻ പറഞ്ഞു.

മുന്നിൽക്കണ്ടാപ്പശുപതിദയാനിധിയുമേശനേ ൩൧
വലംവെച്ചുനമിച്ചുറെസ്തുതിച്ചാളവളീശനേ

പ്രജ്ഞാവതി പറഞ്ഞു.

നമസ്കാരംപാർവ്വതീശ! മഹാകാളേശപ്രഭോ!
വ്യാഘ്രംപിടിച്ചപതിയേത്തരു ധർമ്മിസുരൂപനായ്

എന്നിലാസക്തനാംമട്ടിലാക്കു ഹേ ലോകനായക!
നിൻപാദാബ്ജങ്ങളിൽബ്ഭക്തിയിനിയ്യൊക്കേണമെപ്പൊഴും

ഉതങ്കൻ പറഞ്ഞു.

എന്നുകേട്ടുകിരോഗംതീൎന്നഴകാൎന്നൊരുകാന്തനേ:

ഭഗവാൻ പറഞ്ഞു.

ഇവനൊന്നിച്ചുനീഭോഗം പലതേററിട്ടനിസ്സതി
ഒടുക്കമെൻഭക്തയിവനൊത്തെൻ ലോകത്തിലെത്തിടും

ലിംഗരൂപത്തൊടീക്ഷേത്രത്തിങ്കൽ ഞാൻനിന്നിടുംവരേ
പൊകയുംജ്വാലയുംപൂണ്ടിങ്ങഗ്നിയെന്നുന്നിൽനിന്നിടും

പാപിഷ്ഠരാംകാമവൃത്തരജിതേന്ദ്രിയരാംനരർ
ദിവ്യപാവനമായോരീക്ഷേത്രത്തിങ്കലണഞ്ഞിടാ

പാപിഷ്ഠർദുർവ്വൃത്തരെങ്കിൽസ്ത്രീകൾപൂരുഷരുംശരി
ഈ ജ്വാലതട്ടിമെയ്യ്ചുട്ടുപരംദൂരെയ്യൊഴിഞ്ഞുപോം

ജിതേന്ദ്രിയന്മാർധൎമ്മിഷ്ഠരെൻഭക്തരമലാശയർ
ഇങ്ങുകേറുംകേറിയോക്ഷപരയാംഗതിയുംവരും

ഭക്തിമുക്തിപ്രദൻഭക്തമനുഷ്യൎക്കിവിടത്തിൽഞാൻ
പാൎത്തുകൊൾകവേൻമഹാഭാഗേ! പൊയ്യ്കൊൾകെന്നനിനച്ചുന

ഉതങ്കൻ പറഞ്ഞു.

എന്നോതിമറവായ്സോമൻശങ്കരൻഭക്തവത്സലൻ
കൃതാൎത്ഥയവൾഭൎത്താവൊത്തേറവുയോഗംയഥേഷ്ടമേ

ശിവനെത്താനോൎത്തൊടുക്കമെങ്ങുഭൎത്താവുമായ്നൃപ!
ശിവലോകംപൂക്കവിടെസ്സുഖംമോദിപ്പതുണ്ടവൾ

നിന്നോടുചൊന്നേനീപ്രജ്ഞാവതീചരിതമൊക്കെഞാൻ
സൎവ്വപാപഹരംഭൂപ! കണ്ടുകൊൾകിങ്ങുവഹ്നിയേ

ഇങ്ങെല്ലാവരെയും നിൎത്തിനൊമ്മൾരണ്ടാളുമൊപ്പമേ
പോകശങ്കരനേച്ചിത്തത്തിങ്കലോൎത്തുഭജിയ്ക്കുവാൻ

വലംവെച്ചീക്കണ്ഡമണ്ഡു കത്തിക്കാളുന്നവഹ്നിയേ
പിന്നെസ്സേവിയ്ക്കണം ലിംഗമൂൎത്തിയാകുംമഹേശനെ

ഇതിൽച്ചെല്ലാംയതാത്മാക്കൾ നൊമ്മൾക്കന്ന്യൎക്കസാദ്ധ്യമാം